THE CHURCH WEEKLY

| Vol. VIII. | SUNDAY 20th JUNE 1954 | PRICE 2 ANNAS PER COPY | NO. 24 |
|---|---|---|---|

# ADDRESS TO THE ALL KERALA CATHOLIC CONGRESS

(By His Eminence Cardinal Gracias)

II

But perhaps even more useful to our purpose is to set our problems in their poper context. National independence is not so much the end of the national struggle as it is the beginning of national self-achievment. The struggle has begun to keep freedom in its highest realization. Welfare, contentment, the progressive growth of the country. The whole economic, social and spritual programme calls for hard work and whole-hearted devotion. True statesmanship implies a combination of healthy optimism with humility: and so we face realities, even bitter realities, with much confidence in ourselves, but even more in God.

In such a scheme of affairs the mission of a Christian as portrayed by Jacques Maritain, is worth our serious consideration: "Whilst the Church on the one hand careful above all things to be incorporated in no temporal form or institution whatsoever is more and more liberated, not fromt he task of passing judgment from on high, but from task of administering and managing directly the temporal, the Christian on the other hand, finds himself more and more engaged in the world. He has to frame a social philosophy. a system of philosophic and economic thought which does not rest satisfied with stating the bare universal principles, but which is capable of coming into grips with concrete realization. "In the sphere of national reconstruction the Christian therefore has a part to play. Given equal opportunities and increased faith in our Christian Vocation, please God, we shall be able to contribute to the true glory and prosperity of this country, even as other Catholic communities have contributed to the progress of their respective countries.

The problem of the present age is not the problem of the relation of the Church and State in the traditional sense of two parallel and complementary societies. The question is how religion is to survive in a community which claims to be the source and goal of every human activity. In the past the life of the community was a reservoir of unconscious forces from which the State drew its powers and energy. But things have changed to-day. The barriers of the various social classes of the past have been broken down, with the result that there is now one single community and the State has become the organ of this racial and national community. Not only does the change find its expression in the Communist creed, but also in the so-called democratic creeds. For democracy has come to mean not merely the emancipation of individuals and classes; it means also the conscious self-realization of society itself. Such trends are also asserting themselves in our country with the result that religious activity is being judged and assessed in the light of the political with the State constituted at the absolute norm.

Furthermore, through the Constitution of our Sovereign Democratic Republic provides the required guarantees, it must not be forgotten that constitutional guarantees cannot overnight change deeplyrooted prejudices and outlooks. In a country like ours where the population is predominantly non-Christian and where, while some sections are liberal in their attitude, there are others that are militant and anti-christian it would be too much to expect that we can be free from upsets. While a secularist policy excludes religious favouritism, it is a delicate and difficult task for legislators and administrators to maintain completes ecu'a. rism in their official acts and contacts. They may not necessarily favour their personal religion, but may unconsciously act under its influence. Considerations such as those I have placed before you have been advanced, certainly not to be little the force of the difficulties we are experiencing, but to enable you to understand how such things come about; and understanding to be helped not to be taken unawares. Not to be taken unawares is already half the battle won.

Actually we have not been taken unawares, for difficulties in their number and gravity and variety have but served to strengthen our faith in the divinity of the Church founded on the rock of Peter. For our consolation and encouragement they have served to remind us that the Church in all ages has had its crises, but at the end of each crisis She has emerged the stronger and fresher, for she has known a God Who knew his way out of the grave.

> Attack her with force, and you will discover the immortality of her being;
>
> Attack her with lies and you will discover the immortality

# സ്ളീബായുടെ ദാസന്മാർ

## സമാധാനം സാധാരണക്കാരന്റെ ആവശ്യം

### IV

(പി. പി. വക്കി)

സമുദായാദ്ധ്യക്ഷനും പാർട്ടിയും വാർഷികസഞ്ചാരത്തിൽ ഒരിടവകയിൽ എത്തി. യോഗത്തിനുള്ള ചേങ്ങല നാദം മുഴങ്ങി: എന്നും പൂട്ടാതെ കിടക്കാറുള്ള ആ വലിയ പള്ളിയുടെ വിശാലമായ വാതിൽ അന്ന് അടച്ചു പൂട്ടിയിട്ടിരുന്നു. പ. കാതോലിക്കാബാവായിൽനിന്നും റമ്പാൻ സ്ഥാനം സ്വീകരിച്ച റമ്പാൻ അകത്തു കയറിപ്പോയാൽ അകത്തു "പ്രതിഷ്ഠി"ച്ചിരിക്കുന്ന മാർ ഗീവറുഗീസ് സഹദാ ക്ഷോഭിച്ചു പുറത്തുപോയാലോ? അച്ചന്മാർ തമ്മിൽ ഉള്ള കേസ്സ്, കൈസ്ഥാനമാറാ കേസ്സ്, കപ്യാർ മാററക്കേസ്സ്, തുടങ്ങി ഡസൻകണക്കിനു കേസ്സുകൾ നടന്നതും നടക്കുന്നതുമായ ആ പള്ളിയിൽ പോലീസ്സ് ഇൻസ്പെക്ടർ കൊച്ചുണ്ണിമേനവൻ മുതൽ പി. സി. 368 മൊയ്തീൻവരെ കയറിഇറങ്ങിയിട്ടു തെല്ലും കൂസാതെ അക്രമങ്ങളെയും അന്യായങ്ങളെയും കണ്ടു കണ്ടു ക്ഷമയോടെ വിജയിച്ചരുളുന്ന ആ റോമ്മാപ്പടയാളിയുണ്ടോ മസനപ്സാ ധരിച്ച ഒരു മിഷനറിയെ കണ്ടു കോപിക്കുന്നു, ക്ഷോഭിക്കുന്നു! ചേങ്ങലനാദം കേട്ടയുടൻ അടുത്ത കമ്പോളത്തിൽനിന്നു ധാരാളം പിള്ളാർ ഓടിയെത്തി. പ്രായമുള്ള ഒരൊററയാൾപോലും പ്രത്യക്ഷപ്പെട്ടില്ല. കുട്ടികൾക്കു കിട്ടിയിരുന്ന നിർദ്ദേശമനുസരിച്ച് അവർ കൂക്കുവിളിക്കാനും ബഹളമുണ്ടാക്കാനും തുടങ്ങി.

---

of her truth;
Attack her with force of passion and you will learn the immortality of her love.
Difficulties have brought into action lay forces in so much as they have been helped to see that they have a mission to fulfil. Provided zeal does not outrun discreation; provided our representations and constitutional action are deeply characterised by the Christian virtues of prudence and sobriety; provided even unwittingly we do not lend force to that movement of destructive criticism, which is the bane of our country these days;—we are indeed playing our part well and wisely. *(To be continued)*

അതു വേണ്ടത്ര ഫലപ്പെടുന്നില്ലെന്നു കണ്ടപ്പോൾ അവരിൽനിന്നു ചെറിയ ചരൽക്കല്ലുകൾ പൊഴിയാൻ ആരംഭിച്ചു. ഇതെല്ലാം കണ്ടും കേട്ടും റമ്പാച്ചൻ ഒരു മുനിയേപ്പോലെ അവിടെ അങ്ങിനെയിരുന്നു. അടുത്ത ഭാവിയിൽ ആ ഇടവകയെ ഭരിക്കേണ്ടവരും നയിക്കേണ്ടവരുമായ ചെറു ബാലന്മാരെ ഇതുപോലെ പരിശീലനംകൊടുത്തുവിടുന്ന നേതൃത്വത്തിന്റെ ഭോഷത്വത്തെപ്പററി ദുഃഖിക്കയല്ലാതെ എന്തു ചെയ്യും. യാതൊരു ഗുണദോഷങ്ങളും കേൾക്കുവാൻ സന്നദ്ധമല്ലാത്ത ബാലസംഘമറിയിരുന്നു് ആ ബി. ഏ. ബി. ഡി ക്കാരനെയും കൂട്ടരേയും കളിയാക്കാൻ തുടങ്ങി. ഏലിയായെ മൊട്ടത്തലയാ മൊട്ടത്തലയാ എന്നു കളിയാക്കിയ ആ കുഞ്ഞുങ്ങളുടെ കൂട്ടുകാർ ഈ കാലത്തും ഉണ്ടല്ലോ എന്നോർത്തു പരിതപിച്ചു.

സന്ധ്യനമസ്കാരം നടത്താമെന്നു വച്ചാരംഭിച്ചെങ്കിലും ആ കുട്ടികൾക്കു കിട്ടിയിരുന്ന നിർദ്ദേശം അതിനൊന്നിനുമനുവദിച്ചില്ല. ആ ഇടവകയിൽ അനേകവർഷങ്ങളായി നടക്കുന്ന സണ്ടേസ്കൂൾ, ഈയവസരത്തിൽ അതിന്റെ ഉന്നതമായ പരീക്ഷയിൽ തോൽക്കുകയായിരുന്നു. പ്രാർത്ഥനയ്ക്കു വിഘ്നം വരുവാൻ അവർ കൂളുവാനും കൂക്കുവിളിക്കാനും തുടങ്ങി. തൊലി റജിസ്റ്റർ ചെയ്തിട്ടു സുവിശേഷവേലയ്ക്കിറങ്ങിയ റമ്പാച്ചൻ ഈ ബാലവൃന്ദത്തിന്റെ മുമ്പിൽ തികച്ചും തോൽവി സമ്മതിച്ചുകൊണ്ടു വേഗം പ്രാർത്ഥന അവസാനിപ്പിച്ച്, ഒന്നൊന്നര ഫർലോങ്ങ് അകലെയുള്ള ഒരു മാന്യന്റെ ഗൃഹത്തിലേക്ക് ആ തുണിക്കെട്ടും മററുമെടുത്തുകൊണ്ടു പോയി അവിടെവച്ചു യോഗം നടത്തി. പാവപ്പെട്ട പുതുക്രിസ്ത്യാനികൾ ഇതു കണ്ടു വ്യസനിക്കയല്ലാതെ എന്തു ചെയ്യും. ഇവിടെ തോററതാര്? ജയിച്ചതാര്? ബുദ്ധിയുള്ളവർ ചിന്തിക്കട്ടെ.

### വേറൊരിടവക

ചേങ്ങല കിണിം, കിണിം, എന്നു മുഴങ്ങി. പള്ളിപ്രമാണികൾ കുറേപ്പേർ എത്തി. പലരും നാടൻ വെളുത്ത വീഞ്ഞു കുറേശ്ശെ സേവിച്ചിട്ടുണ്ട്. രണ്ടാം മണി അടിക്കാൻ തുടങ്ങിയപ്പോൾ "ചേങ്ങല അടിക്കണ്ടാ" എന്നു പറഞ്ഞു. വേണ്ടെന്നു വച്ചു. 'പടം കാണിക്കണ്ടാ' അതും വേണ്ടാ പള്ളിയകത്തു യോഗം പാടില്ല "ഓ നമുക്കു പൂമുഖത്താവട്ടെ" എല്ലാവരും പൂമുഖത്തേക്കു വന്നു. അപ്പോൾ അവർ പറയുകയാണു "റമ്പാച്ചാ, പൂമുഖത്തുവച്ചു യോഗം നടത്താൻ പാടില്ല" "എന്നാൽ നമുക്കു മുററത്തുവച്ചു നടത്തിക്കളയാം" റമ്പാച്ചൻ പ്രതിവചിച്ചു. സ്വല്പം കഴിഞ്ഞവർ അഭിപ്രായപ്പെട്ടു. മുററത്തും വേണ്ടാ; നമുക്ക് ആ നടയിൽവച്ചു നടത്താം. ആളുകൾ ഗാലറിയിലെന്നപോലെ നടയിൽ ഇരുന്നു. ഒരു പാട്ടു പാടി. നാടൻ വീഞ്ഞു അകത്തു നുരച്ചു. "അവിടെയും പാടില്ല റമ്പാച്ചാ" വേണ്ട നമുക്കു വെട്ടുവഴിയിൽ യോഗം ചേരാം. അതു സർക്കാരിന്റേതാണല്ലോ റമ്പാച്ചൻ ഉറക്കെ പറഞ്ഞു. ആ ബോധം മറിഞ്ഞ മനുഷ്യരുണ്ടോ അടങ്ങുന്നു? അവർ പറകയാണ് "യോഗം നടത്താം. എന്നാൽ തുണി കെട്ടുക്കാൻ പാടില്ല. അതു ഞങ്ങളെ അപമാനിക്കയാണ്" അവർ സത്യം അപ്പോൾ പറഞ്ഞു. വാസ്തവത്തിൽ റമ്പാച്ചൻ ഈ ചെയ്യുന്നതു് അവരെ അപമാനിക്കയാണ്. അവരെ മാത്രമല്ല ഇടവകയെ പൊതുവെ അപമാനിക്കയാണ്. ഓരോ പള്ളിയിലും പുണ്യവാന്റെ നാമത്തിൽ, ശ്രീയേശുനാഥനിൽ പ്രത്യക്ഷമായ മനുഷ്യസ്നേഹത്തിന്റെ വിജയക്കൊടിയായി വിലസുന്ന കുരിശിന്റെ പാദത്തിൽ വീഴുന്ന ചെമ്പിൻതുട്ടുകൾ, സാധുവും, വിധവയും, ദരിദ്രയും, രോഗിയും ആയവരുടെ ആശ്വാസത്തിനും സ്തോത്രത്തിനുമായി ഇടുന്ന ചില്ലിക്കാശുകൾ കൂട്ടിച്ചേർത്തു കേസ്സിനും വക്കാറിനുമായി ചെലവിടുന്ന പള്ളിപ്രമാണികൾക്കു് നഗ്നരെ ഉടുപ്പിക്കുന്ന റമ്പാച്ചന്റെ പ്രസ്ഥാനം അപമാനകരമല്ലേ? പള്ളിക്കു പുറവും ദീനരിൽ ദീനരായി തല ചായ്പ്പാൻ ഇടമില്ലാതെ വഴിത്തെരുവിലും പീടികത്തിണ്ണകളിലും 4 സെൻറു ഭൂമിക്കുവേണ്ടി ദാഹിച്ചു രാത്രി കഴിച്ചുകൂട്ടുമ്പോൾ, രണ്ടുവസ്ത്രമുള്ളവൻ ഇല്ലാത്തവനു് ഒന്നു കൊടുക്കുവാൻ ആഹ്വാനം ചെയ്ത ദീനവത്സലന്റെ പിൻഗാമികൾ വസ്തുവിനോടു വസ്തു കൂട്ടുകയും ആഡംബരത്തോടു ആഡംബരം വർദ്ധിപ്പിക്കുകയും ചെയ്യുക, ഈ തക്കം നോക്കി ഇൻകപിലാബിന്റെ മക്കൾ അവരെ ദൈവത്തിൽനിന്നു ക്രമമായി അകററിക്കൊണ്ടുപോകുക. ഈ സന്ധിയിൽ റമ്പാച്ചന്റെ പ്രവൃത്തി അപമാ

നകരമല്ലേ? കാലാകാലങ്ങളായി തങ്ങൾക്കടിമപ്പണി ചെയ്യുകഴിഞ്ഞ് ഈ പാവങ്ങളിൽ പാവങ്ങളായ വൃദ്ധവിധവകൾക്ക് ഒരു പഴയ മുണ്ടുപോലും കൊടുക്കുവാനുള്ള ഹൃദയാലുത്വം കാണിക്കാത്ത മുതലാളിമാരുടെ കൺമുമ്പിൽ വച്ചു റമ്പാച്ചൻ അഞ്ചുമുഴം ജെ. കെ. 15100 തുണി മുറിച്ചു കൊടുക്കുന്നതു് അവരെ അപമാനിക്കയല്ലേ? അതെ അപമാനകരം തന്നെ — ആർക്ക്?

## മറ്റൊരിടവക

സന്ധ്യാ ചേങ്ങല മുഴങ്ങി. പള്ളിയകത്തു നമസ്കാരം കഴിഞ്ഞു യോഗം ആരംഭിച്ചു. "കരുണയുള്ള യേശുവേ" എന്ന പാട്ടിന്റെ രണ്ടു് ശീല്‌ പാടി. "അടെന്തടാ കതക്" ഒരട്ടഹാസം. പള്ളിയുടെ വിശാലമായ 3 വാതിലുകളും ഒരേസമയത്തു കെട്ടിയടക്കപ്പെട്ടു. ശത്രുക്കളാൽ വലയം ചെയ്യപ്പെട്ട പടയാളികൾ ആ സമയത്തു റമ്പാച്ചനും കൂടെയുള്ളവർക്കും എന്തു് എന്തു് ചിന്തകൾ ഉണ്ടായി എന്നെനിക്കറിഞ്ഞുകൂടാ. ഏതായാലും സമർത്ഥനായ ഒരു സേനാനിയെപ്പോലെ പെട്ടെന്നു പുറത്തിറങ്ങുവാൻ പോംവഴി കണ്ടുപിടിച്ചു. സമൂഹാദ്ധ്യക്ഷനും പാർട്ടിയും യോഗത്തിനു വന്നിരുന്നവരും പള്ളിമുറ്റത്തു യോഗം ആരംഭിച്ചു. കതകടക്കാർ സംതൃപ്തരായി. പള്ളിയകത്തു യോഗം പാടില്ല. അതവർ സാധിച്ചു. അവർ സ്ഥലം വിട്ടു.

പള്ളിമുറ്റത്തു യോഗം തുടന്നു. യോഗം പകുതിയായപ്പോൾ നാലഞ്ചു യുവാക്കന്മാർ "ആരെടാ കതകടസ്സാൻ" അവരും അട്ടഹസിക്കയാണ് "റമ്പാച്ചൻ യോഗം നടത്തിയാൽ പള്ളി ഇടിഞ്ഞു വീഴുമോ? ഇതു സിനിമാക്കോട്ടയാണോ? യോഗം നടത്താനല്ലേ പള്ളി? അവർ കറാരധാരികളായിരുന്നു. റമ്പാച്ചൻ അവരെ സമാധാനപ്പെടുത്തി. ആദ്യത്തെ കതകടയന്മാർ സ്ഥലം വിട്ടിരുന്നതും ഭാഗ്യമായി. അല്ലെങ്കിലോ? എന്തും സംഭവിക്കാം. എങ്ങിനെ അന്നത്തെ യോഗം അവസാനിക്കും. ആർ കണ്ടു?

ഈ സംഭവം ആ ഇടവകയിൽ ചിലരെ ചിന്താധീനരാക്കി. ഇടവകയിലെ ഒരു ധനാഢ്യൻ റമ്പാച്ചനെ സമീപിച്ചു പറഞ്ഞു.—"ഇനി മുതൽ റമ്പാച്ചാ യോഗം എന്റെ മേടയിൽവച്ചു നടത്താം. ഒട്ടും റമ്പാച്ചൻ വിഷമിക്കരുത്. അടുത്ത വർഷം ഇവിടുത്തെ വിധവകൾക്കുള്ള വസ്ത്രവും ഞാൻ കൊടുത്തുകൊള്ളാം. "ദൈവം നിങ്ങളെ അനുഗ്രഹിക്കും" റമ്പാച്ചൻ പ്രതിവചിച്ചു.

അടുത്ത വർഷവും യോഗത്തിനു ചെന്നു. വിരിച്ചൊരുക്കിയ മാളിക റമ്പാച്ചനു താമസിക്കാൻ സജ്ജമാക്കിയിരുന്നു. ആ സുഹൃത്തു് ഒരു പിഞ്ചു ശിശുവിനെ എടുത്തുകൊണ്ടുവന്നു റമ്പാച്ചനെ കാണിച്ചു. മക്കളില്ലാതെ ഹൃദയഭാരം വഹിച്ചിരുന്ന ആ ധനാഢ്യനെ ദൈവം അനുഗ്രഹിച്ചു. അതിന്റെ ഫലമാണ് ഈ പിഞ്ചുപൈതൽ. റമ്പാച്ചൻ ആ കുഞ്ഞിനെ അനുഗ്രഹിച്ചു. കൊല്ലങ്ങൾ പലതുകഴിഞ്ഞു. ആ വിരിച്ചൊരുക്കിയ മാളിക ഇന്നും സ്ലീബാദാസന്മാർക്കായി തുറന്നിട്ടിരിക്കയാണ്.

## വേറൊരിടവക

നാലു നാഴിക നടന്നു വാർഷിക യോഗം നടത്താൻ റമ്പാച്ചനും ശെമ്മാശ്ശനും എത്തിയിരിക്കയാണ്. പുതുക്രിസ്ത്യാനികൾ കൂട്ടമായി താമസിക്കുന്നതു പള്ളിയിൽനിന്നും കുറെ ദൂരെ ഒരു ഭാഗത്താണ്. അതുകൊണ്ടു് കൊല്ലംതോറും യോഗം നടത്തുക ആ ഭാഗത്തു ഒരു ധനാഢ്യന്റെ വീട്ടിൽ വച്ചാണ്. പതിവുപോലെ സമൂഹാദ്ധ്യക്ഷൻ റമ്പാനായ കൊല്ലവും അവിടെ എത്തി. റമ്പാച്ചൻ കാലിൽ വെള്ളമൊഴിച്ചു കഴുകിയ ശേഷം ഇറയത്തേക്കു കയറി. സ്ലീബാദാസൻ ചേങ്ങല മുട്ടി. വീട്ടുകാരൻ നേരത്തെ അവിടെനിന്നും മാറിയിരുന്നു. ഗൃഹനായിക പറഞ്ഞു "യോഗം ഇക്കൊല്ലം ഇവിടെവച്ചു നടത്തേണ്ടെന്നു പറഞ്ഞിട്ടാണ് പോയതു്. റമ്പാച്ചൻ വിഷമിച്ചു "ഓഹോ, അങ്ങിനെയോ എന്നാൽ പോകാം ശെമ്മാശ്ശാ" അവർ അവിടെനിന്നും ഇറങ്ങി. കുറച്ചുദൂരെ റോഡിൽ വച്ചു യോഗം നടത്തിയിട്ടു് 4 മൈൽ തിരിയെ നടക്കാമെന്നുവച്ചു് അവിടെനിന്നും തിരിച്ചു.

റമ്പാച്ചനും കൂടെയുള്ളവരും യോഗം നടത്താൻ വന്നിട്ടു് ചേങ്ങല ഒന്നു് അടിച്ച ശേഷം ഉടനെ തിരിയെ പോകുന്നതു അടുത്ത വീട്ടിലെ ഒരു സ്ത്രീ കാണുകയുണ്ടായി. എന്തായിരിക്കാം കാരണം എന്നാ സ്ത്രീ ആലോചിച്ചു. അവരുടെ ഹൃദയം വല്ലാതെ പിടച്ചു. അവളോടി വഴിമദ്ധ്യേ വന്നു. ചോദിക്കാൻ ഒരുമടി. ചോദിക്കാതിരുന്നാൽ വിഷമം. ഒടുവിൽ ധൈര്യമവലംബിച്ചുകൊണ്ടു സങ്കോചത്തോടെ ചോദിക്കയാണ് "എന്താ യോഗം നടത്താൻ വന്നിട്ടു് റമ്പാച്ചൻ ഉടനെ പോകുന്നതു്?" റമ്പാച്ചൻ വിവരം പറഞ്ഞു. ഉടനെ ആ സിറിയൻ വനിതാരത്നം പറഞ്ഞു "ഇതാ അ കാണുന്നതു എന്റെ വീടാണു. ദയവായി അവിടെ കയറി ഇരിക്കാമല്ലോ? അവൾക്കു ഭർത്താവിന്റെ അനുമതികൂടാതെ അതിൽ കൂടുതൽ പറയാൻ വയ്യ. റമ്പാച്ചനും പാർട്ടിയും ആ വീട്ടിലേക്കു നടന്നു. പെട്ടെന്നു കാപ്പിതയ്യാറായി. അതിനു ശേഷം അവൾ പണിസ്ഥലത്തു ഭർത്താവിന്റെ അടുത്തേക്കു പോയി. അദ്ദേഹത്തെയും കൂട്ടിക്കൊണ്ടു വന്നു. വിവരമെല്ലാം ഗ്രഹിച്ച ആ ഗൃഹനായകൻ സന്തോഷത്തോടെ ആ സുവിശേഷകന്മാരെ സ്വീകരിക്കയും അവരുമായി കുശലപ്രശ്നങ്ങളിൽ ഏർപ്പെടുകയും ചെയ്തു. യോഗത്തിനുള്ള രണ്ടാമത്തെ ചേങ്ങല നാദം ആ വീടിന്റെ മുറ്റത്തുനിന്നുയന്നു. യോഗം ഭംഗിയായിനടന്നു. ഒന്നാമത്തെ ചേങ്ങലയടിച്ച വീട്ടുകാർക്കു സ്വല്പം ലജ്ജയും മനഃപ്രയാസവുമുണ്ടായി. അടുത്തകൊല്ലം പഴയവീട്ടുകാർ റമ്പാച്ചനെ പഴയ പതിവുപോലെ അവിടെവച്ചുതന്നെ യോഗംനടത്തുവാൻ അങ്ങോട്ടു ക്ഷണിച്ചു. എന്നാൽ ഈ പുതിയ വീട്ടുകാർക്കു അന്നുമുതൽ കുടുംബത്തിൽ പലവിധ അനുഗ്രഹങ്ങൾ അനുഭവപ്പെടുകയാൽ കൊല്ലംതോറും യോഗം അവിടെ വച്ചുതന്നെ നടത്തണമെന്നു് നിർബന്ധമായ അപേക്ഷയാണ്. അവർ ഒരു വാർഷികസംഭാവനയും കൊടുത്തുവരുന്നു. ഞാനീസംഭവം അവിടെനിന്നു കേട്ടപ്പോൾ വി. മത്തായിയുടെ സുവിശേഷം 10—ാം അദ്ധ്യായം 11 മുതൽ വായിച്ചുനോക്കി. പ്രിയവായനക്കാരാ താങ്കളും ആ ഭാഗം ഒന്നു് ദയവായി വായിച്ചു ചിന്തിക്കുക. തൽക്കാലം ഇവിടെ നിൽക്കട്ടെ. മറ്റൊരുകാര്യം

സുപ്രീംകോടതി പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. ഇനി പറയേണ്ടതു സുറിയാനിസഭയിലെ ഇരുകക്ഷിനേതാക്കന്മാരുമാണ്. ഈ സഭയിലെ സാധാരണക്കാരനു് ഈകേസ്സാവശ്യമില്ല. ദൈവത്തിനുമാവശ്യമില്ല. കേസ്‌നിലനിൽക്കണമെന്നുള്ളവർ അവസാനനാളിൽ ന്യായവിധിയുടെ ഭയങ്കരസിംഹാസനത്തിൻ മുമ്പിൽ സത്യമായിട്ടും നിൽക്കേണ്ടിവരും എന്നോർക്കേണ്ടതാണ്. ക്രൈസ്തവമായിചിന്തിക്കാൻ അങ്ങിനെയുള്ളവർ ഒന്നു ശ്രമിച്ചു നോക്കൂ. നമ്മുടെ കേസ് തുടങ്ങിയ ശേഷം എന്തെല്ലാം സംഭവപരമ്പരകൾക്കു ഈ ലോകം സാക്ഷിയാണ്. ഇതേക്കാൾപ്രമാദങ്ങളായ കാര്യങ്ങൾ അവസാനിച്ചിട്ടുണ്ടു്. നാം ദൈവരാജ്യത്തിനുവേണ്ടി വേലചെയ്യേണ്ടവർ ബുദ്ധിഹീനരായി വർത്തിക്കയോ? സഹോദരൻ അയ്യപ്പൻ നമ്മെ പത്രദ്വാരാ ആക്ഷേപിക്കുന്നു. ഇതരക്രൈസ്തവസഭകൾക്കു നാം തടങ്ങൽപ്പാറയാണു. പുരോഗമനം നാ

# ക്രൈസ്തവലോകവാർത്തകൾ

(കെ. വി. എം.)

## അംഗത്വം വർദ്ധിക്കുന്നു

അമേരിക്കൻ ഐക്യനാടുകളിലെ പ്രസ്ബിറ്റേറിയൻസഭയിലെ അംഗത്വവും സണ്ടേസ്കൂൾ കുട്ടികളുടെ സംഖ്യയും കഴിഞ്ഞ ഒരു വർഷം കൊണ്ടു് വളരയധികം വർദ്ധിക്കുകയുണ്ടായി. കഴിഞ്ഞ ഒരു വർഷത്തിനുള്ളിൽ 55408 പേർ പുതുതായി സഭാംഗങ്ങൾ ആകുകയും, 90834 കുട്ടികൾ കൂടുതലായി സണ്ടേസ്കൂളിൽ ചേരുകയും ചെയ്തു. ദൈവവിശ്വാസത്തിലേക്കുള്ള മനുഷ്യന്റെ അടങ്ങാത്ത ദാഹമാണു് ഇതിന്റെ കാരണം.

## വേദശാസ്ത്രപഠനം

1955—56 മുതൽ ഓരോ വർഷവും വിവിധ രാജ്യങ്ങളിൽപ്പെട്ട 20—ൽ പരം സമർത്ഥന്മാരായ യുവസഭാനേതാക്കന്മാർക്കു വീതം ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സിമ്മനാരിയിൽ പഠിക്കുന്നതിനുള്ള ഫെലോഷിപ്പുകൾ നൽകുന്നതാണു്.

## പത്രാധിപന്മാരോടു്

തിയോളജിയാകുന്ന ഔഷധം ചൊരിഞ്ഞുകൊടുക്കുന്ന ഏർപ്പാടു നിർത്തിയ ശേഷം തങ്ങളുടെ പത്രവായനക്കാർക്കു തലവേദനയും സമാധാനമില്ലായ്മയും ഉണ്ടാക്കുന്ന സംഗതികൾ പ്രസിദ്ധപ്പെടുത്തണമെന്നത്രേ മതപരമായ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാരോടു് ന്യൂയോർക്കിലെ നാഷനൽ ക്രിസ്ത്യൻ കൗൺസിലിന്റെ അന്താരാഷ്ട്രീയ നീതിസൗഹാർദ്ദ വകുപ്പു സെക്രട്ടറി ഡോ. വാൾട്ടർ ഡബ്ളിയു. വാൻകിർക്കു് ഉപദേശിച്ചിരിക്കുന്നതു്. അദ്ദേഹം ഇപ്രകാരം തുടർന്നു. "ഹൈഡ്രജൻ ബോംബ്, 5 കോടി അഭയാർത്ഥികൾ, അനേകം പട്ടിണിക്കാർ, വസ്ത്രമില്ലാത്തവർ, പാരതന്ത്ര്യം, മാർക്സിസന്റെ പുരോഗതി എന്നിവയുള്ള ഇന്നത്തെ ലോകത്തിൽ മനഃസമാധാനം അന്വേഷിക്കുന്നതിനു ക്രൈസ്തവർക്കു യാതൊരവകാശവുമില്ല. നിങ്ങളുടെ വായനക്കാർ തലവേദനയോടുകൂടി ഉറങ്ങുവാൻ പോകുന്നില്ലെങ്കിൽ നിങ്ങൾക്കു അയ്യോ കഷ്ടം!

## ആത്മീകാഹാരം നൽകുന്ന കാപ്പിക്കട

മിൽവോക്കി എന്ന സ്ഥലത്തു് ജനങ്ങൾക്കു് "ആത്മികാഹാരം" നൽകുന്ന ഒരു കാപ്പിക്കടയാരംഭിച്ചിരിക്കുന്നു. ആ കടയിലുള്ള സാധനങ്ങളുടെ വില കുറച്ചിരിക്കുന്ന 'മെനുവി'ന്റെ ഒടുവിൽ ഓരോ ദിവസവും വിശുദ്ധ വേദപുസ്തകത്തിൽ നിന്നും ഓരോ വാചകം ചിന്താവിഷയമായി ചേർക്കുന്നു. ഈ കടയിലെ പതിവുകാർ ഈ പുതിയ പദ്ധതിയിൽ വളരെ തീക്ഷ്ണതയും, സന്തോഷവും ഉള്ളവരാണത്രേ.

## പുറത്താക്കി

കത്തോലിക്കർക്കു ഭൂരിപക്ഷമുള്ള സ്പെയിനിൽനിന്നും ഒരു സ്വീഡിഷ് പെന്തക്കൊസ്തു മിഷനറിയായ റെവ. നൈൽഡ് എറിക്ക് യോസ്ബർഗിനെ പുറത്താക്കിയിരിക്കുന്നു.

## ഡെന്മാർക്കു്

ഡെന്മാർക്കിലെ എക്യുമെനിക്കൽ പ്രസ്ഥാനത്തിനു് ഔദ്യോഗികമായ സ്ഥാനം കരഗതമായിരിക്കുന്നു. ഡാനിഷ് ഗവൺമെന്റിന്റെ സഭാവകുപ്പും അംഗീകരിക്കാതിരുന്ന പല ചെറിയ കമ്മിറ്റികൾ ഇപ്പോൾ ഒന്നുചേർന്നു് അവിടത്തെ ഒരു ഔദ്യോഗിക എക്യുമെനിക്കൽ കൗൺസിൽ ആയിത്തീർന്നിരിക്കുന്നു. ചർച്ചു് ഓഫ് ഡെന്മാർക്കിന്റെ പ്രിമേറ്റായ ബിഷപ്പ് ഫഗ്ഗൽ സാംഗ് ഡാംഗാർഡാണു് ഇതിന്റെ പ്രസിഡണ്ടു്.

## വെറുതെ വിട്ടു

ആധുനിക ഗ്രീക്കുഭാഷയിൽ അച്ചടിച്ചിട്ടുള്ള പുതിയനിയമ പുസ്തകം വിതരണം ചെയ്തതിനും അതു വായിക്കുന്നതിനും ജനങ്ങളെ പ്രേരിപ്പിച്ചു എന്ന കുറ്റം ചുമത്തപ്പെട്ട ഗ്രീക്കു ഇവാൻജലിക്കൽ സഭയിലെ ഒരു പാസ്റ്ററെ അവിടത്തെ ഒരു പ്രാദേശിക കോടതി വിസ്തരിച്ചശേഷം വെറുതെ വിട്ടിരിക്കുന്നു. എന്നാൽ ഏതാദൃശപ്രവർത്തനങ്ങൾ നടത്തുവാൻ പാടില്ലാ എന്നു കോടതി അദ്ദേഹത്തെ താക്കീതു ചെയ്യുകയുണ്ടായി.

## ഹൈക്കോടതിവിധി

ഇറാനിലെ ക്രൈസ്തവർ നടത്തുന്ന 'ലോകത്തിന്റെ ദീപം' എന്ന ക്രൈസ്തവമാസികയിൽ ഇസ്ലാമിനെതിരായ കാര്യങ്ങൾ ഉണ്ടെന്നുള്ള ആക്ഷേപത്തെ തുടർന്നു നടത്തപ്പെട്ട കേസിൽ ക്രിസ്തുമത കാര്യങ്ങൾ പ്രതിപാദിക്കുന്ന പ്രസ്തുതപ്രസിദ്ധീകരണത്തിൽ ക്രിസ്തുമതത്തിന്റെ മേന്മയെ എടുത്തുകാട്ടുന്നതിൽ തെറ്റില്ലെന്നു കാണിച്ചുകൊണ്ടു് ക്രൈസ്തവ പത്രാധിപന്മാർക്കനുകൂലമായി ഇറാൻ ഹൈക്കോടതിയിൽനിന്നും വിധിയുണ്ടായിരിക്കുന്നു.

## അംഗീകരിക്കരുതെന്നു്

അമേരിക്കയിലും, യൂറോപ്പിലുമുള്ള "നിയമവിരുദ്ധവും" "കമ്മ്യൂണിസ്റ്റുവിരുദ്ധവു"മായ ഓർത്തഡോക്സു സഭകളെ അംഗീകരിക്കരുതെന്നു ഈസ്റ്റാംബൂ (ടർക്കി) ളിലെ എക്യുമെനിക്കൽ പാത്രിയർക്കീസായ അഥനഗോറിസനു (പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പ്രാധാന പുരോഹിതൻ) മോസ്കോയിലെ അലക്സി പാത്രിയർക്കീസ് കത്തയച്ചിരിക്കുന്നു. നേരത്തെ നിർദ്ദേശിച്ചിട്ടുള്ള ഓർത്തഡോക്സ് കൗൺസിൽ കൂടുന്നതിനുള്ള ഒരു വ്യവസ്ഥയാണിതത്രേ.

## ജപ്പാൻ

സമാധാനപരമായ ലക്ഷ്യത്തോടുകൂടി ആറ്റമിക് ശക്തിയെ അന്താരാഷ്ട്രീയമായ നിയന്ത്രണത്തിനു വിധേയമാക്കണമെന്ന ജപ്പാനിലെ നാഷനൽ ക്രിസ്ത്യൻ കൗൺസിലിന്റെ വിദേശകാര്യ കമ്മിഷൻ ആവശ്യപ്പെട്ടിരിക്കുന്നു.

## സഭയിൽ സമാധാനം

ജപ്പാനിലെ ഓർത്തഡോക്സ് ബിഷപ്പായ നിക്കൊളൈഒണോ മോസ്കോ പാത്രിയർക്കീസുമായിട്ടുള്ള ബന്ധം വിട്ടുകൊണ്ടു് അദ്ദേഹത്തിന്റെ അനുയായികളെ അമേരിക്ക നിയമിച്ച ഓർത്തഡോക്സ് സഭാതലവനായ ബിഷപ്പ് ഐറിണിയുടെ കീഴിലാക്കിയതിനാൽ ജപ്പാനിലെ ഓർത്തഡോക്സ് ക്രിസ്ത്യാനികൾ വീണ്ടും ഒന്നിച്ചുചേർന്നിരിക്കുന്നു. സമാധാനം ഉണ്ടാക്കുന്നവർ ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടും.

## ഖഗാവായുടെ പ്രവർത്തനം

ജപ്പാനിലെ സുപ്രസിദ്ധ മിഷ്യനറിയായ ഡോ. ഖഗാവാ കഴിഞ്ഞ ആറുമാസത്തിനുള്ളിൽ രാജ്യവ്യാപകമായ തോതിൽ നടത്തിയ സുവിശേഷയത്നത്തിൽ 179 യോഗങ്ങൾ നടത്തി. അകെ പ്രസംഗംകേട്ട 82940 ആളുകളിൽ 17261 പേരിൽനിന്നും അദ്ദേഹത്തിനു

---

കാംക്ഷിക്കുന്നുവെങ്കിൽ ഇരുഭാഗത്തേയും ബഹുമാന്യരായ നേതാക്കളേ, പണക്കാരേ, അഡ്വക്കേറ്റന്മാരെ, നിങ്ങൾ ഒരു യോജിപ്പിനായി അതു സാധിക്കുന്നതുവരെ പരിശ്രമിപ്പിൻ. ഇതാണു സാധാരണക്കാരന്റെ ആവശ്യം. അപേക്ഷ.

**decision cards** ലഭിച്ചു. 1959-ൽ ജപ്പാനിലെ പ്രോട്ടസ്റ്റൻറുസഭയുടെ ശതവൽസരാഘോഷംനടത്തുന്നതിനുമുമ്പ് (6 വർഷംകൊണ്ട്) മൂന്നുലക്ഷംപേരെ പ്രോട്ടസ്റ്റൻറുസഭയിലെ അംഗങ്ങളാക്കണമെന്ന കഴിഞ്ഞനവംബർമാസത്തിൽ എടുത്ത ഒരു നിശ്ചയമനുസരിച്ചാണ ഈ സുവിശേഷയത്നം നടത്തപ്പെട്ടതു്.

## ഏററവുംവലിയ വിലങ്ങുതടി

ജപ്പാനിലെ ഹക്കോണിൽവച്ചു കഴിഞ്ഞമാസത്തിൽ നടത്തപ്പെട്ട ഐക്യക്രിസ്തുസഭാസമ്മേളനത്തിൽ 400-ൽപരം മിഷനറിമാർ സംബന്ധിച്ചു. മിഷനറിമാരും വേദശാസ്ത്രപണ്ഡിതന്മാരുൾപ്പെടെ ക്രൈസ്തവരിൽ കാണുന്ന കപടഭക്തിയാണ് ജപ്പാനിലും മററവിടെയും ക്രിസ്തുമതത്തിനെതിരായിട്ടുള്ള വലിയ വിലങ്ങുതടിയെന്നത്രേ വിശ്വാസത്തെപ്പററിയുള്ള പ്രസംഗമധ്യേ ഡോ. ബ്രൂണർ എന്ന പണ്ഡിതൻ പ്രസ്താവിച്ചതു്. സുറിയാനിസഭയെ സംബന്ധിച്ചും ബ്രൂണറുടെ അഭിപ്രായം ഏറെക്കുറെ വാസ്തവമാണെന്ന സംശയിക്കേണ്ടിയിരിക്കുന്നു.

## THE TRANSFORMED LIFE

ജബൽപ്പൂരിലെ ലിയനാർഡ് തീയോളജിക്കൽ കോളജിലെ ഓഡിയോവിഷൻസഹായത്തോടുകൂടിയും നാഷനൽ ക്രിസ്ത്യൻ കൗൺസിലിനുവേണ്ടിയും ട്രാൻസ്ഫോംഡ് ലൈഫ് എന്ന ഒരു ഹിന്ദിചലച്ചിത്രം നിർമ്മിച്ചു പ്രദർശനമാരംഭിച്ചിരിക്കുന്നു. വൈദികവിദ്യാർത്ഥികളാണ് ചിത്രത്തിൽ അഭിനയിച്ചിട്ടുള്ളതു്.

## ആസ്ത്രേലിയാ

സഭകളുടെ യോജിപ്പിനെ ത്വരിതപ്പെടുത്തുന്നതിനുള്ള താല്പര്യം അസ്ത്രേലിയായിലെ പ്രോട്ടസ്റ്റൻറുസഭകളിൽ വളരെയധികം വർദ്ധിച്ചിരിക്കുന്നു. ക്രിസ്തുമതത്തിലെ അനൈക്യം ലോകദൃഷ്ടിയിൽ ഒരു നിന്ദയാണെന്നാണ് ഡോ ബർബർ എന്ന മെതഡിസ്റ്റ് വൈദികൻ പ്രസ്താവിച്ചതു്. ഇൻഡ്യയിലെ സഭയെപ്പററിയും ഇതുതന്നെയാണ ലോകം പറയുന്നതു്.

## 'സ്ലീബായുടെ ദാസന്മാർ,

### 30—ാംവാർഷികോൽഷവം— പഴഞ്ഞി

ഈ മിഷ്യനറി സമൂഹത്തിന്റെ 30—ാം വാർഷികോത്സവം കുന്നംകുളത്തിനടുത്ത പഴഞ്ഞിപ്പള്ളിയിൽവച്ചു 1954 സെപ്റ്റംബർ 14 (ചിങ്ങം 29-ാംതീയതി സ്ലീബാപ്പെരുന്നാളായ ചൊവ്വാഴ്ച ഉച്ചയ്ക്കു സമൂഹാദ്ധ്യക്ഷനും മിഷ്യനറിബിഷപ്പുമായ മൂക്കഞ്ചേരിൽ മാർ പത്രോസ് ഒസ്താത്തിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൊണ്ടാടുന്നതാണ്. സമൂഹം ദൈവകൃപയാൽ ഇതുവരെ 19,591 പ്രജാതിക്കാരെ സഭയിലേക്കു ചേത്തിട്ടുണ്ട്. വികാരി അബ്രാഹാം കത്തനാർ, ഫിദർ ഏ. ടി: ഗബ്രിയേൽ ബി. ഏ., ബി. ഡി., റിട്ടയാർഡ് ഹൈക്കോർട്ടു ജഡ്ജി കടവിൽ പൗലോസ്, ബി. ഏ., ബി. എൽ. ഡോക്ടർ ചാക്കോ ജോർജ്ജ്, എൽ. എം. എസ്., എൽ ആർ. സി. പി. എസ്., സുപ്രീംകോടതി വക്കീൽ എം. ഏബ്രഹാം ബി. ഏ. ബി. എൽ. അഡ്മിനിസ്ട്രേറ്റർ ജനറൽ പി. ഏ. ഉമ്മൻ, ബി. ഏ. എം എൽ. എന്നിവർ പ്രസംഗിക്കുന്നതും, സ്തോത്ര വഴിപാടു എടുക്കുന്നതും, ഒരു വമ്പിച്ച ഘോഷയാത്ര ഉണ്ടായിരിക്കുന്നതുമാണ്.

തലേദിവസം കാലത്തു 11 മണിക്കു സുവിശേഷകന്മാർക്കും സഹകരണമെമ്പർമാർക്കും മാത്രം ധ്യാനവും ഉച്ചതിരിഞ്ഞു കാര്യാലോചനയോഗവും നടത്തും. എല്ലാവരേയും ക്ഷണിച്ചിരിക്കുന്നു.

## സഭാസമാധാനാർത്ഥം പ്രത്യേക പ്രാർത്ഥന

കോട്ടയം ജൂൺ 18

മലങ്കര യാക്കോബായ സഭയിലെ രണ്ടു വിഭാഗക്കാരും തമ്മിലുള്ള ഭിന്നിപ്പുകൾ പര്യവസാനിച്ചു് പ്രസ്തുത രണ്ടു ഘടകങ്ങളും ഒന്നുചേർന്നു സഭയിൽ ശാശ്വതസമാധാനം കൈവരത്തക്കവിധം, ഇപ്പോൾ നടന്നുവരുന്ന സമാധാനശ്രമത്തിൽ ദൈവ ഇഷ്ടമുണ്ടായി ശ്രമം വിജയത്തിലെത്തുന്നതിനായി പ്രത്യേക പ്രാർത്ഥന നടത്തണമെന്നു നിർദ്ദേശിച്ചുകൊണ്ടു ആംഗ്ളിക്കൻ ബിഷപ്പ് സി. കെ. ജേക്കബ് തിരുമേനി ഇംഗ്ളണ്ടിൽ നിന്നും ഒരു അടിയന്തിരസന്ദേശമയച്ചിരിക്കുന്നു. ഈ സന്ദേശമനുസരിച്ചു ജൂൺ 14—ാം തീയതി തിങ്കളാഴ്ച വൈകുന്നേരം കോട്ടയം ബേക്കർ മെമ്മോറിയൽസ്കൂൾ ചാപ്പലിൽ വച്ചു് റവ. സി. കെ. ജോണിന്റെ നേതൃത്വത്തിൽ പ്രത്യേക പ്രാത്ഥന നടത്തി.

## വാരപഞ്ചാംഗം

ജൂൺ മിഥുനം

| | | |
|---|---|---|
| ഞായർ | 20 | 6 |
| തിങ്കൾ | 21 | 7 |
| ചൊവ്വാ | 22 | 8 |
| ബുധൻ | 23 | 9 |
| വ്യാഴം | 24 | 10 |
| വെള്ളി | 25 | 11 |
| ശനി | 26 | 12 |

### Thought for the Week

I believe that faith makes available for man all the infinite resources of Almighty God, so that by faith a man could literally walk on the water or remove mountains.

Archbishop Temple.

THE CHURCH WEEKLY

# ദൈവം തരുന്ന സമാധാനം

"എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു. ലോകം തരുന്നതുപോലെ അല്ല ഞാൻ നിങ്ങൾക്കു തരുന്നത്." മലങ്കര സുറിയാനിസഭ വിധിനിർണ്ണായകമായ ഒരു ഘട്ടത്തിൽ പ്രവേശിച്ചിരിക്കയാണ്. ഇപ്പോൾ സംജാതമായിരിക്കുന്ന സുവർണ്ണാവസരം പാഴാക്കാതെ സഭയിലെ ഇരുകക്ഷികളും തമ്മിൽ യോജിക്കണമെന്നുള്ളത് എല്ലാവരുടെയും ആഗ്രഹമാണ്. നല്പതിയഞ്ചിൽ പരം വർഷങ്ങൾ പല കാര്യങ്ങളെപ്പറ്റി വിഭിന്നനില അവലംബിച്ച്, വാശിപറഞ്ഞ്, വഴക്കടിച്ച് പണം ചെലവാക്കി' തങ്ങളുടെ നിലയാണ് ശരിയെന്ന് പരിപൂർണ്ണമായി വിശ്വസിച്ച് തഴമ്പിച്ച രണ്ടു കക്ഷികൾ തമ്മിലാണു ഇപ്പോൾ സമാധാനപ്പെടുവാൻ ആഗ്രഹിക്കുന്നത്. ഈ ആഗ്രഹം ഇന്നും ഇന്നലെയും തുടങ്ങിയതല്ല. സമുദായക്കേസ്സുകൾ പൊട്ടിപ്പുറപ്പെട്ടപ്പോൾത്തന്നെ സമുദായാംഗങ്ങളിൽ പലരുടേയും ഹൃദയങ്ങളിൽ ഈ ആഗ്രഹം ഉദിച്ചുതുടങ്ങിയതാണ്. പല ഘട്ടങ്ങളിലും ആ ആഗ്രഹം പ്രകടമായ പരിശ്രമങ്ങളിൽ പ്രത്യക്ഷപ്പെട്ടശേഷം പരാജയമടഞ്ഞിട്ടുണ്ട്. കാലംചെയ്ത വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് തിരുമേനിയും, പ: കാതോലിക്കാബാവാ തിരുമേനിയും സമാധാനം സ്ഥാപിക്കുവാൻ ശീമയ്ക്കു യാത്ര ചെയ്തിട്ടുണ്ട്. മഞ്ഞിനിക്കര കബറടങ്ങിയ ഏലിയാസ് തൃതീയൻ തിരുമേനി സമാധാനം സ്ഥാപിക്കുവാനാണ് മലങ്കരെ എത്തിയത്. പാത്രിയർക്കീസു ഭാഗത്തെ പ്രമുഖനേതാവായിരുന്ന പരേതനായ കോനാട്ട് മാത്തൻ മല്പാനവർകളുടെ മഹനീയ അദ്ധ്യക്ഷതയിലും, ഇരുകക്ഷിയിലേയും പ്രമുഖനേതാക്കന്മാരുടെ സാന്നിദ്ധ്യസഹകരണത്തിലും ആലുവായിൽവച്ച് 1924 ൽനടന്ന പ്രസിദ്ധമായ സമാധാനമഹായോഗം പലരുടെയും സ്മരണയിൽനിന്നു മാഞ്ഞുപോയിട്ടില്ല. പിന്നീടും വ്യക്തികളായും സംഘങ്ങളായും സമാധാനാലോചനകൾ നടത്തിയിട്ടുണ്ട്. നി. വ. ദി. ശ്രീ. ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി പരേതരായ ശ്രീ. എ. എം. വർക്കി ശ്രീ. കെ. സി. ചാക്കോ മുതലായവരുടെ പരിശ്രമത്തിൽ ആലുവാ കോളേജിൽവച്ചു നടന്ന ആലോചനകൾ സമാധാനം വന്നുഎന്നു കരുതിയ സന്ദർഭംവരെ എത്തിയതാണ്. പഃ കാതോലിക്കാബാവാ തിരുമേനി ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ പരസ്പര സ്വീകരണച്ചടങ്ങിൽ സംബന്ധിക്കുന്നതിനു എഴുന്നള്ളിയ പ്രതീക്ഷാനിർഭരമായ വിനാഴികകളും വിജയംകാണാതെ കഴിഞ്ഞുപോകുകയാണുണ്ടായത്. ആരും സാമാധാനത്തിനു ഇനിയുംമിനക്കെടേണ്ടെന്നുള്ള ഒരുനിരാശയിൽ കേസുയുദ്ധം തുടർന്നു. 1947-ൽ ശ്രീ. കെ. സി ചാക്കോ വീരമരണമടയുന്നതിനിടയാക്കിയ സന്ധിശ്രമങ്ങളാണ് പിന്നീടു കാര്യമായിനടന്നത്. അതും കഴിഞ്ഞു.

പീസ് ലീഗിന്റെ പരിശ്രമങ്ങൾ ഇരുകക്ഷിയിലെയും തിരുമേനിമാരെ ഒരുമിച്ചു കൊണ്ടുവന്ന് ഒരു വട്ടമേശസമ്മേളനത്തിൽ സംബന്ധിച്ച കാര്യത്തിൽ വിജയം നേടി. എന്നാൽ അവിടെ രൂപവൽക്കരിച്ച വ്യവസ്ഥകൾ പിന്നീട് പാത്രിയർക്കീസുബാവായുടെ തിരസ്കരണത്തിനു വിധേയമാകുകയും, പ: കാതോലിക്കാബാവായുടെ ആനുകൂല്യമില്ലെന്ന് പ്രസിദ്ധമാകുകയും ചെയ്യുകയാണുണ്ടായത്. അങ്ങനെ ആ സമാധാനയത്നവും വിജയസാഫല്യത്തിൽ എത്തിച്ചേർന്നില്ല. സുപ്രീംകോടതിയുടെ തീരുമാനം സമാധാനാലോചനകൾക്കു ഒരു നവീന പശ്ചാത്തലം സൃഷ്ടിച്ചിട്ടുണ്ട്. രണ്ടു കക്ഷികളും സമനിലയിൽനിന്ന് പര്യാലോചനകൾ നടത്താനുള്ള ഒരു സാഹചര്യമാണ് വന്നുചേർന്നത്. ഈ സുവർണ്ണാവസരംപാഴാക്കരുതെയെന്നാണ് സമുദായത്തിലെ നൂറു ശതമാനം ആളുകളുടേയും ഹൃദയത്തിൽനിന്നു പൊന്തിവരുന്നപ്രാർത്ഥന. എന്നാൽ ഇത്രമാത്രം ഏകകണ്ഠമായ ഒരു അഭിലാഷം സാധിതപ്രായമാകാതെനിൽക്കുന്നതെന്താണെന്നു നാം ആരായേണ്ടതാണ്. ദൈവം ഒരു സമാധാനംതരുന്നുണ്ടെന്നു ഈ ലേഖനത്തിന്റെ ആരംഭത്തിൽ ഉദ്ധരിച്ച യേശുക്രിസ്തുവിന്റെ വചനംവെളിപ്പെടുത്തുന്നു. ആ സമാധാനംലോകം തരുന്നതുപോലെയല്ലെന്നും ആ വാക്യത്തിൽ സുവ്യക്തമാക്കിയിട്ടുണ്ട്. ദൈവംതരുന്ന സമാധാനം അന്ത്യോഖ്യാസഭയേയും മലങ്കരസഭയേയും അവയുടെ ആദ്ധ്യാത്മികമായ ഉത്തരവാദിത്വത്തിലേക്കു നയിക്കുന്നതായിരിക്കും. എന്തിനാണ് സഭ സ്ഥാപിക്കപ്പെട്ടതെന്നുള്ളത് നാം മറന്നുവെന്നുള്ളത് നിശ്ചയമാണ്. അതിന്റെ പരമമായ കർത്തവ്യബാദ്ധ്യതകളെപ്പറ്റി പാത്രിയർക്കീസ് കക്ഷിക്കും കാതോലിക്കാകക്ഷിക്കും വിപരീതാഭിപ്രായമുണ്ടാകാൻ വകയില്ലല്ലോ?

ദൈവത്തിനു ഈ സഭയെപ്പറ്റി വിഭിന്നങ്ങളായ ലക്ഷ്യമില്ലായിരിക്കുമെന്നു ധരിക്കുവാൻ വിഷമമുണ്ടായിരിക്കുന്നതല്ല. ഇൻഡ്യയിൽ നൂറ്റാണ്ടുകളായി കഴിഞ്ഞുപോരുന്ന ഒരു സഭയ്ക്കു അതിന്റെ ആദ്ധ്യാത്മികമായ കർത്തവ്യനിർവഹണങ്ങളിലേക്കു സഹായിക്കുകയും പ്രചോദനം നൽകുകയും ചെയ്യുന്ന ഒരു വിദേശസഭയ്ക്കു മാന്യമായ ഒരു സ്ഥാനം ആരും നൽകും. അങ്ങനെയുള്ള ഒരു സഹായം നൽകുവാനുള്ള ത്രാണിയും സേവനസന്നദ്ധതയും, നിസ്വാർത്ഥതയും ത്യാഗശീലവും ഇല്ലാത്ത ഒരു വിദേശസഭയ്ക്കു ഇൻഡ്യയിൽ കഴിഞ്ഞുകൂടാൻ സാദ്ധ്യമല്ലാത്ത പരിതസ്ഥിതിയാണ് നവീനഭാരതത്തിൽവന്നു ഭവിച്ചിരിക്കുന്നതെന്ന് വിദേശസഭകൾ മനസ്സിലാക്കണം. ആ യഥാർത്ഥബോധം നമ്മെഭിന്നിപ്പിച്ചു വരുന്നുവെന്നു നാംപറയാറുള്ള അഞ്ചു പ്രശ്നങ്ങൾക്കു പരിഹാരം കണ്ടെത്തുന്നതിൽ നമ്മെ സഹായിക്കും. ആ അഞ്ചുപ്രശ്നങ്ങൾ (1)കാതോലിക്കാബാവായും പാത്രിയർക്കീസ് ബാവായും തമ്മിലുള്ള പരസ്പരസ്വീകരണം. (2) കാതോലിക്കാ സ്ഥാപനത്തിന്റെശാശ്വതമായ നിലനിൽപ്പ് (3)വിശുദ്ധ മൂറോൻ (4) കാനോൻ (5) സഭയുടെ പേര്, എന്നിവയാണ്. മുൻവിധികളും, വൈരാഗ്യങ്ങളും നമ്മെഭരിച്ചിരുന്നില്ലെങ്കിൽ ഈ പ്രശ്നങ്ങൾക്ക് സ്വീകാര്യമായ പരിഹാരങ്ങൾ നിർദ്ദേശിക്കുവാൻ ഈ കാലതാമസമൊന്നും വേണ്ടിവരില്ലായിരുന്നു. "ദൈവത്തിന്റെ സമാധാനം" ലോകം തരുന്നതുപോലെയല്ല. ആത്മപവിത്രീകരണത്തിലും, വിനയത്തിലും നാം പരിശ്രമിക്കുവാനാണ് ദൈവംകാത്തിരിക്കുന്നത്. അവ വന്നു കഴിയുമ്പോൾ ദൈ

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ഒരു പ്രവാചകന്റെ മഹാമനസ്കതയോടു കൂടിയ അഭിവാഞ്ഛ

(എം. റ്റി.)

"അപ്പോൾ ഒരു ബാല്യക്കാരൻ മോശയുടെ അടുക്കൽ ഓടിച്ചെന്നു: എൽദാദും മേദാദും പാളയത്തിൽ വച്ചു പ്രവചിക്കുന്നു എന്നു അറിയിച്ചു. അപ്പോൾ നൂന്റെ മകനായി ബാല്യം മുതൽ മോശയുടെ ശുശ്രൂഷകനായിരുന്ന യോശുവാ എന്റെ യജമാനനായ മോശയേ, അവരെ വിരോധിക്കേണമേ എന്നു പറഞ്ഞു. മോശ അവനോടു: 'എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ? യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെ മേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു എന്നു പറഞ്ഞു." (സംഖ്യാപുസ്തകം 11. 27—29.)

മോശയുടെ നേതൃത്വത്തിൽ യിസ്രായേല്യർ മരുഭൂമിയിൽ കൂടി പ്രയാണം ചെയ്തിരുന്ന കാലത്തു നടന്ന ഒരു സംഭവമാണ് നമ്മുടെ ചിന്താവിഷയം. മരുഭൂവാസത്തിന്റെ പ്രയാസങ്ങൾക്കിടയിൽ ഒരു വലിയ ജനക്കൂട്ടത്തെ അനേകവർഷക്കാലം നയിച്ച് ഉദ്ദിഷ്ടസ്ഥാനത്ത് എത്തിക്കുവാനുള്ള മുഴുവൻ ഭാരവും വഹിച്ചിരുന്നതു മോശ തന്നിച്ചാണ്. ഈ ഭാരം തനിക്കു ദുർവ്വഹമായിത്തോന്നിയപ്പോൾ ജനത്തിന്റെ എഴുപതു മൂപ്പന്മാരെ തെരഞ്ഞെടുത്തു തന്റെ സഹായത്തിനായി നിയമിക്കുവാൻ ദൈവനിർദ്ദേശമുണ്ടായി. തെരഞ്ഞെടുക്കപ്പെട്ടവരുടെ മേൽ ദൈവം തന്റെ ആത്മാവിനെ പകർന്നു. ആത്മീയാടിസ്ഥാനത്തോടുകൂടിയ നേതൃത്വമായിരുന്നു മോശ നൽകിയതു്. അതുകൊണ്ടു് മോശയുടെ ചുമതലകളിൽ ചിലതെല്ലാം ഏറെറടുത്ത മൂപ്പന്മാർക്കും മോശക്കു ലഭിച്ച ആത്മീയദാനങ്ങൾ ആവശ്യമായിരുന്നു. ദൈവാത്മാവിനെ പ്രാപിച്ചതിന്റെ ലക്ഷ്യമായി അവർ പ്രവചിക്കുവാൻ തുടങ്ങി. അവരിൽ ഭൂരിപക്ഷം ആളുകളെ സംബന്ധിച്ചും ഇതൊരു താൽക്കാലിക അനുഭവം മാത്രമായിരുന്നു. എന്നാൽ അവരിൽ രണ്ടുപേർക്ക്—സാധാരണജനങ്ങളോടുകൂടി പാളയത്തിൽ പാർത്തിരുന്ന എൽദാദിനും മേദാദിനും—കൂടുതൽ ശക്തി ലഭിച്ചതായി അനുഭവപ്പെട്ടു. അവർ വീണ്ടും പ്രവചിക്കുവാൻ തുടങ്ങി. പാളയത്തിൽ നിന്നും ഒരാൾ ഓടിച്ചെന്നു് ഈ വിവരം മോശയെ അറിയിച്ചു. മോശയുടെ വിശ്വസ്ത ശുശ്രൂഷകനായ യോശുവായ്ക്കു് ഈ വാർത്ത ഒട്ടും തന്നെ സുഖകരമല്ലായിരുന്നു. മററാർക്കെങ്കിലും പ്രവചനവരം ലഭിച്ചാൽ തന്റെ യജമാനനായ മോശയുടെ ബഹുമാനത്തിനും നേതൃത്വത്തിനും കുറവു വരുമെന്നു് അവൻ ഭയപ്പെട്ടു. അതുകൊണ്ടു് അവരെ നിരോധിക്കണമെന്നു യോശുവാ മോശയോടാവശ്യപ്പെട്ടു. മോശ ഉടനടി നൽകിയ ഉത്തരമാണു് മേൽ ഉദ്ധരിച്ചിട്ടുള്ളതു്. "എന്നെ വിചാരിച്ചു നീ അസൂയപ്പെടുന്നുവോ? യഹോവയുടെ ജനമൊക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെ മേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു." മോശയുടെ വാക്കുകൾ രണ്ടു കാര്യങ്ങളാണു് പ്രധാനമായി നമ്മുടെ ശ്രദ്ധയിൽ കൊണ്ടുവരുന്നതു്. ഒന്നു്, മോശയുടെ സ്വഭാവശ്രേഷ്ഠത; രണ്ടു്, സഭയിലെ എല്ലാ അംഗങ്ങൾക്കും ഉണ്ടായിരിക്കേണ്ട ഒരു ഗുണം.

എങ്ങനെയുള്ള ഒരു സ്വഭാവമാണു് മോശയുടെ വാക്കുകളിൽ പ്രകടമായിരിക്കുന്നതു്? ഏതുമനുഷ്യനെയും അഹംഭാവിയാക്കിത്തീർക്കുവാൻ മതിയായ നേട്ടങ്ങളായിരുന്നു മോശയുടേതു്. ഏററവും ശക്തിമാനായ ഒരു രാജാവിന്റെ പിടിയിൽ നിന്നും ഒരു വലിയ ജനതയെ അവൻ വിമുക്തരാക്കി. മരുഭൂമിയിലെ പല തരത്തിലുള്ള ദുരിതാനർത്ഥങ്ങളിൽകൂടി സുരക്ഷിതമായി അവരെ നയിച്ചു. ഇന്നും ലോകം ആദരിക്കുന്ന വിധത്തിലുള്ള സന്മാർഗ്ഗനിഷ്ഠയും മതബോധവും അവരിൽ വളർത്തി, സീനായ് പർവ്വതത്തിൽകയററി ദൈവത്തോടു മുഖാമുഖമായി സംസാരിച്ചു. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ആയുധമായി അവൻ സ്വയം അഭിമാനിച്ചെങ്കിൽ അതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ യിസ്രായേലിന്റെ ഈ അനിഷേധ്യനേതാവു് നേതൃത്വമെല്ലാം തന്നിൽ തന്നെ ഒതുക്കിവെക്കണമെന്നു് അശേഷം ആഗ്രഹിച്ചില്ല. മോശയുടെ ഏററവും വലിയ സ്വഭാവവിശേഷമായി അറിയപ്പെട്ടിട്ടുള്ളതു് അദ്ദേഹത്തിന്റെ താഴ്മയാണു്. യിസ്രായേൽ ജനതയെ സ്വതന്ത്രരാക്കി വാഗ്ദത്തദേശത്തേക്കു നയിക്കുന്ന മഹൽക്കാര്യത്തിൽ വ്യാപൃതനായിരുന്ന മോശ തന്നെത്താൻ മറന്നു. ആ സ്വയവിസ്മൃതിയാണു് മോശയെ വലിയവനാക്കിയതു്. വൻകാര്യങ്ങൾ നേടുവാൻ പലരും മഹാത്യാഗങ്ങൾ ചെയ്തേക്കാം എന്നാൽ അവയെ നേടിക്കഴിഞ്ഞാൽ പിന്നെ പഴയ നിഷ്ഠകളോ നിയന്ത്രണങ്ങളോ പാലിക്കുന്നകാര്യത്തിൽ അവർ അലസരായി കാണപ്പെടുന്നു. പ്രയാസഘട്ടങ്ങളെ തരണം ചെയ്യുവാൻ കഴിവുള്ള പലരും ഐശ്വര്യലബ്ധിയിൽ അധഃപതിപ്പിക്കുകയാണു് പതിവു്. അഭ്യുദയത്തിലും സ്വഭാവവൈശിഷ്ട്യം നിലനിർത്തിയ ഒരു മഹനാണു് മോശ. മോശയുടെ വിനയത്തിന്റെയും മഹാമനസ്കതയുടെയും രഹസ്യം അടിയുറച്ച ദൈവവിശ്വാസമാണു്. ദൈവത്തിന്റെ പരമോദ്ദേശങ്ങളെ നിറവേററുവാൻ ദൈവം മതിയായവനാണെന്നുള്ള ഉറപ്പു് മോശക്കുണ്ടായിരുന്നു. അതുകൊണ്ടു് അഹംഭാവവും അസൂയയും അ

---

വത്തിന്റെ നാമം മഹത്വപ്പെടുന്നതിലും, അവിടുത്തെ തിരുവിഷ്ടം നടക്കുന്നതിലും, അവിടുത്തെ രാജ്യം സംസ്ഥാപിതമാകുന്നതിലും നാം സന്തോഷിക്കും. പരമാർത്ഥത്തിൽ അവരവരുടെ നാമം മഹത്വപ്പെടുന്നതിനേക്കാൾ എത്രയോ പ്രയോജനപ്രദമാണു് ദൈവത്തിന്റെ മഹത്വം മററുള്ളവർ കാണുന്നതു്. നമ്മുടെ സ്വാധീനങ്ങളും, ഉദ്ദേശങ്ങളും പ്രബലപ്പെടുത്തുന്ന നമ്മുടെ സങ്കുചിതമായ അര ഏക്കറിനേക്കാൾ എത്ര വിപുലവും, ലോകോപകാരപ്രദവുമാണു് ദൈവത്തിന്റെ രാജ്യം. നമ്മുടെ അഭിലാഷങ്ങളുടെ പൂർത്തീകരണം മററുള്ളവർക്കു ഹാനികരമായിത്തീരാം എന്നാൽ ദൈവത്തിന്റെ ഇഷ്ടം നടക്കുന്നതുകൊണ്ടു് ആർക്കു ദോഷം വരാനാണു്. യേശുക്രിസ്തു പഠിപ്പിച്ച പ്രാർത്ഥനയുടെ ആദ്യഭാഗത്തിലേക്കു് ആത്മാർത്ഥമായി നാം സാത്മ്യം പ്രാപിക്കാതെ സമാധാനം വരുമോ? വന്നാൽ വല്ല ഗുണവുമുണ്ടോ? രണ്ടുകൂട്ടരും കൂടെ യോജിച്ച ഒരുശക്തി മററുള്ള സമുദായങ്ങൾക്കു കൂടുതൽ ഹാനികരമായി പ്രവർത്തിക്കാതിരിക്കണമെങ്കിൽ ദൈവത്തിന്റെ സമാധാനം നാം സ്വീകരിച്ചേ തീരൂ.

ദ്രോഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല. തൻകാര്യം എന്നൊന്ന് മോശയ്ക്കുണ്ടായിരുന്നില്ല. "നീ എന്നെ വിചാരിച്ച് അസൂയപ്പെടുന്നുവോ?" എന്ന ചോദ്യത്തിൽ ധ്വനിക്കുന്ന മനോഭാവം എന്തെന്ന്? 'ദൈവത്തിന് ഉപയോഗിക്കാവുന്ന ആയുധം ഞാൻ മാത്രമാണോ? ഞാൻ മാത്രം പ്രവചിച്ചതുകൊണ്ടു ദൈവത്തിനു കൂടുതൽ ബഹുമാനമുണ്ടാകുമോ? ദൈവം മററുള്ളവർക്കു കൂടുതൽ കൊടുക്കുന്നതിനാൽ എനിക്കു കുറഞ്ഞു പോകണമെന്നുണ്ടോ'? ഇങ്ങനെയുള്ള ചോദ്യങ്ങൾ മോശയുടെ ചോദ്യത്തിൽ അന്തർഭവിച്ചിട്ടുണ്ട്.

മോശയ്ക്കുണ്ടായിരുന്ന സ്വഭാവവിശേഷം നമ്മിൽ എത്രമാത്രം വളത്തുവാൻ നമുക്കു കഴിഞ്ഞിട്ടുണ്ടെന്നു സ്വയപരിശോധനചെയ്തുനോക്കുന്നതുകൊള്ളാം. ഏതെങ്കിലും ഒരു തുറയിൽ നാം ഉന്നതസ്ഥാനം കരസ്ഥമാക്കിയിട്ടുണ്ടെന്നിരിക്കട്ടെ. ആ നിലയിലേക്കു മററാരെങ്കിലും ഉയർന്നുവരുന്ന കാഴ്ച നമുക്ക് അസഹ്യമല്ലയോ? ആരെങ്കിലും നമ്മെകവച്ചു വച്ചു മുമ്പോട്ടു കടക്കാൻ നാം അനുവദിക്കുമോ? വാർദ്ധക്യവും ക്ഷീണവും നമ്മെ ബാധിക്കുമ്പോൾ യൗവനയുക്തർ പുതിയദർശനത്തോടും ശക്തിയോടും കൂടി മുമ്പോട്ടുവന്നാൽ നാം മാറിനിന്നിട്ട് അവക്കു സ്ഥാനം കൊടുക്കുമോ? അവരുടെ ഉയർച്ചയെ അസൂയയോടെയല്ലാതെ വീക്ഷിക്കുവാൻ നമുക്കു കഴിയുമോ? ആത്മീയകാര്യങ്ങളിൽ പോലും നാം മുഖാന്തരം നല്ല കാര്യങ്ങൾ നടപ്പിൽ വരണമെന്നോ ദൈവരാജ്യം സമാഗതമാകണമെന്നോ നാം ആഗ്രഹിക്കുന്നതു പോലെ മററുള്ളവർ മുഖാന്തിരം സംഭവിക്കണമെന്നു നാം ആഗ്രഹിക്കാറുണ്ടോ? ഏതെങ്കിലും കാര്യത്തിനു മററുള്ളവർ നമ്മേക്കാൾയോഗ്യതയുള്ളവരാണെങ്കിൽ അവർ മുഖാന്തരം ദൈവേഷ്ടം നടന്നാൽ മതിയെന്നു വിചാരിച്ചു നാം സമാധാനപ്പെടുമോ? ഇങ്ങനെയുള്ള ചോദ്യങ്ങൾ ശാന്തമായിരുന്നു നമുക്കു നമ്മോടുതന്നെ ചോദിക്കാം. ഇവയ്ക്കുത്തരം ലഭിക്കുമ്പോൾ മോശ നമ്മേക്കാൾ എത്ര ഉന്നതമായനിലയിലായിരുന്നെന്നു കാണുവൻ നമുക്കു കഴിയും. താൻ എന്തായിത്തീർന്നാലും ഒന്നുമില്ലാത്തവനായിത്തീർന്നാലും ദൈവേഷ്ടം നടന്നാൽ മതിയെന്നു മാത്രമായിരുന്നു മോശയുടെ ആഗ്രഹം. ഇക്കാര്യത്തിൽ ആദ്യപ്രവാചകനായ മോശയും അവസാനപ്രവാചകനായ യോഹന്നാൻ സ്നാപകനും സമന്മാരാണ്. യോഹന്നാന്റെ വാക്കുകൾ സ്മരണീയമാണ്. "അവൻ കൂടണം, ഞാനോ കുറയണം."

"യഹോവയുടെ ജനമൊക്കെയും പ്രവാചകന്മാരാകയും യഹോവ തന്റെ ആത്മാവിനെ അവരുടെ മേൽ പകരുകയും ചെയ്തെങ്കിൽ കൊള്ളായിരുന്നു." എന്നായിരുന്നു മോശയുടെ ആഗ്രഹം. പ്രവചനത്തിന്റെ ആത്മാവ് സാർവ്വത്രികമായിത്തീരേണ്ടതാണ്. പ്രാചീനപ്രവാചകന്മാർ സത്യത്തിനും നീതിയ്ക്കും സാക്ഷ്യം വഹിച്ചവരായിരുന്നു. അവരുടെ ജീവനുള്ള ഉച്ചാരണങ്ങളാണ് സമുദായത്തിന്റെ നവീകരണത്തിനു വഴിതെളിച്ചതു്. അങ്ങനെയുള്ള സേവനം അന്നെന്നപോലെ ഇന്നും ആവശ്യമാണ്. ആസേവനം ചുരുക്കം ചിലർക്കായി മാത്രം വേർതിരിക്കപ്പെട്ടിട്ടുള്ളതല്ല. പുരോഹിതവർഗ്ഗത്തിന്റെയോ മറുമതോപദേഷ്ടക്കന്മാരുടേയോ കുത്തകയല്ല ഈ വക കാര്യങ്ങൾ. ഓരോ ക്രിസ്ത്യാനിയും അവനവന്റെ സ്ഥാനത്തും തോതിലും അനുഷ്ഠിക്കേണ്ടഒരുപ്രവചനശുശ്രൂഷയുണ്ട്. അതിൽനിന്നും ഒഴിഞ്ഞുമാറുവാൻ ശ്രമിക്കുന്നതു ക്രിസ്തീയമല്ല. ഇന്നു സഭ ഉദ്ധരിക്കപ്പെടണമെങ്കിൽഅതിലെ ഓരോ അംഗവും ദൈവാത്മാവിനെ പ്രാപിക്കണം. സഭ ഒന്നാകെ ഉണരണം. ഇങ്ങനെയുള്ള ആത്മീയ ഉണർവ്വും നവജീവനും സഭയിൽ സാർവ്വത്രികമായിത്തീരുവാൻ നമുക്കോരോരുത്തർക്കും ആത്മാർത്ഥമായി വാഞ്ഛിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മത്തായി 6. 9–13

പ്രാർത്ഥിക്കാതെ ഈ പ്രാർത്ഥന ചൊല്ലുന്നവർ എത്ര അധികമാകുന്നു. ആ പ്രാർത്ഥനയുടെ ആരംഭത്തിൽ തന്നെ കർത്താവു തന്റെ ജീവിതത്തിന്റെ പരമമായ ലക്ഷ്യമാണു—ദൈവരാജ്യസംസ്ഥാപനം — പ്രസ്താവിച്ചുകാണുന്നതു്. ആ രാജ്യം ദൈവത്തിന്റെ തിരുവിഷ്ടം ലോകത്തിൽ നിറവേറുകയെന്നുള്ളതാണു്. എന്നാൽ രൂപാന്തരം പ്രാപിച്ച ആ ലോകം വ്യതിയാനങ്ങൾ ഒന്നും കൂടാതെ വരിക സാദ്ധ്യമല്ല. പരിവർത്തനം കൂടാതെ ലോകത്തെ രക്ഷിക്കുക സാദ്ധ്യവുമല്ല. ക്രിസ്തുമതം പ്രചരിച്ചിട്ടുള്ള രാജ്യങ്ങളിലെല്ലാം അതു വിപ്ളവത്തിന്റെ കൊടി ഉയർത്തുകയാണു് ചെയ്തിട്ടുള്ളതു്. ക്രൈസ്തവമിഷ്യനറിമാർ പ്രവർത്തിക്കുന്ന രാജ്യങ്ങളിൽ ബഹുഭാര്യത്വം, നരബലി, ശിശുവധം, നരഭോജനം ഇവ പുലരുമെന്നു് ആരെങ്കിലും വിചാരിക്കുന്നുണ്ടോ? അങ്ങനെ എങ്കിൽ ക്രൈസ്തവരുടെ പ്രാതികൂല്യം നിമിത്തം ദൈവത്തിന്റെ കുഞ്ഞുങ്ങൾക്കു് ഉപദ്രവകാരണമായിരിക്കുന്ന സാഹചര്യങ്ങൾ ക്രൈസ്തവരാജ്യങ്ങളിൽ തുടരുവാൻ അനുവദിക്കുന്നതെങ്ങനെയാണു്. വ്യക്തിത്വ വളർച്ചയ്ക്കു് ഭംഗം വരുത്തുന്ന സാഹചര്യങ്ങൾ തുടരുവാൻ അനുവദിക്കുന്ന ക്രൈസ്തവകേന്ദ്രങ്ങൾ ക്രിസ്തുമതത്തിന്റെ സ്വഭാവത്തെത്തന്നെ നിഷേധിക്കുകയത്രേ ചെയ്യുന്നതു്. സാമ്പത്തികപ്രശ്നങ്ങളിൽ ക്രിസ്തുമതത്തിനുള്ള താൽപ്പര്യം നിസ്സാരമല്ല. അതിന്റെ ശത്രുവായ പാപങ്ങളിൽ പലതും സാമ്പത്തികമത്സരത്തിന്റെ ഫലമാകുന്നു. അങ്ങനെ ദൈവരാജ്യസംസ്ഥാപനസ്സായുള്ള പ്രത്യാശ അതിനു പ്രതികൂലമായി നിൽക്കുന്ന സാഹചര്യങ്ങൾക്കെതിരായുള്ള നിത്യമായ ഒരു വെല്ലുവിളിയാണു്.

ചൊവ്വാ യോഹ: 4 35—38

ഇതര പ്രവർത്തനങ്ങളിലെന്നതുപോലെ സേവനത്തിലും വൈവിധ്യമില്ലായ്മ മൂലം പ്രവർത്തനങ്ങൾ അരോചകവും പഴഞ്ചനുമായി അനുഭവപ്പെട്ടു എന്നു വരാം. സാധാരണത്വത്തിന്റെ രുചിയില്ലായ്മ നമ്മുടെ ജോലിയിലും അനുഭവപ്പെടാം. പ്രയോജനകരമായ പല ജീവിതം, പ്രാതികൂല്യങ്ങളെ ധൈര്യസമേതം തരണം ചെയ്തിട്ടുള്ള ജീവിതം ജോലിയുടെ മനസ്സു മുഷിപ്പിക്കുന്ന പ്രകൃതം മൂലം പരാജയപ്പെടുന്നതു് സാധാരണയാണു്. നാം ഇന്നു് അനുഭവിക്കുന്ന പദവികളും സ്വാതന്ത്ര്യങ്ങളും എത്രയോ ആളുകളുടെ നിരന്തരവും ക്ഷമാപൂർവ്വവും ക്ഷയഹേതുകവും ആയ അദ്ധ്വാനത്തിന്റെ ഫലമാണെന്നു് ചിന്തിച്ചു നോക്കുക. ആധുനികസംസ്കാരവും നാഗരികതയും എണ്ണമില്ലാത്ത ത്യാഗങ്ങളുടെ ഫലമാകുന്നു. മനുഷ്യപുരോഗതിയുടെ ചരിത്രം പഠിക്കുന്നവർ പ്രസിദ്ധരായ നേതാക്കന്മാരെ മാത്രമായിരിക്കും അറിയുന്നതു്. എന്നാൽ ആ പുരോഗതി സാദ്ധ്യമാക്കിത്തീർത്തതു് എണ്ണമില്ലാത്ത ആളുകളുടെ നിരന്തരാദ്ധ്വാനത്തിന്റെയും ത്യാഗത്തിന്റെയും ഫലമാണു്. അവരുടെ ത്യാഗത്തിന്റെ മഹനീയതയും അവരോടു നമുക്കുള്ള കടപ്പാടിന്റെ വൈപുല്യവും എത്രമാത്രമെന്നു ചിന്തിച്ചുനോക്കുക. പൊതുനന്മയെ പ്രതി ക്ഷമാപൂർവ്വം അദ്ധ്വാനിക്കുന്നതിനുള്ള സന്നദ്ധത നമുക്കും ആവശ്യമല്ലേ?

ബുധൻ 1. കൊരി 1. 11–15

കൊരിന്ത്യൻ സഭാ സ്ഥാപനാർത്ഥം വളരെ അദ്ധ്വാനിച്ച ഒരുവനാണു് പൗലൂസ് അപ്പോസ്തലൻ. എങ്കിലും ഭിന്നതയുടെ ഫലമായി അദ്ദേഹത്തോടുള്ള കടപ്പാടു കൊരിന്ത്യർ വിസ്മരിക്കുകയും സഭാ സ്ഥാപനത്തിനുള്ള ബഹുമതി കേഫാവിനും അപ്പല്ലോസിനും ആരോപിക്കുകയും ചെയ്തു. ഇതു് പൗലൂസ് ക്ളേശംകൂടാതെ സഹിച്ചു എന്നു് ആരും വിചാരിക്കരുതു്. നേരെമറിച്ചു് ഈ സ്നേഹവും നന്ദിയും ഇല്ലായ്മയിൽ അദ്ദേഹം തെളിപിരി കൊള്ളുകയാണു ചെയ്തതു്. അദ്ദേഹത്തോടു് അവർ നീതിപൂർവം വർത്തിച്ചില്ല എന്നു് അദ്ദേഹം ഗ്രഹിച്ചു. കൊരിന്തിലെ സ്ഥിതിഗതികളെപ്പററി ക്ളോവയിൽനിന്നും അപ്പോസ്തലൻ ഗ്രഹിച്ചപ്പോൾ അദ്ദേഹത്തിനുണ്ടായതിനോടു് തുല്യമായ അനുഭവത്തിൽനിന്നു് രക്ഷപ്പെടുവാൻ ഒരു വേലക്കാരനും കഴിയുന്നതല്ല. നമ്മുടെ അദ്ധ്വാനം മററുള്ളവർ മനസ്സിലാക്കി അതിനെ ബഹുമാനിക്കണമെന്നു് നാം എല്ലാവരും ആഗ്രഹിക്കുന്നു. എന്നു തന്നെയല്ല നേരെമറിച്ചുള്ള അനുഭവം ഉണ്ടാകുമ്പോൾ ആ പ്രവർത്തനസരണി തന്നെ ഉപേക്ഷിക്കുവാൻ നാം പരീക്ഷിതരാകുകയും ചെയ്യുന്നു. പൊതുനന്മയ്ക്കു വേണ്ടി പ്രവർത്തിച്ചിട്ടുള്ളവരെല്ലാം ഇങ്ങനെയുള്ള സാഹചര്യത്തിൽ തങ്ങളുടെ പ്രവർത്തനസരണികളെ ഉപേക്ഷിച്ചിരുന്നു എങ്കിൽ ഉണ്ടാകുമായിരുന്ന ഫലമെന്തു്? അപ്പോസ്തലൻ പ്രദർശിപ്പിച്ചതുപോലുള്ള വിശ്വസ്തതയുടെ അനന്തരാവകാശികളാണു് നാം. സ്വയത്തെ വിസ്മരിച്ചുള്ള പ്രവർത്തനംകൂടാതെ ലോകം പുരോഗമിക്കുക സാദ്ധ്യമല്ല. ആ വിധമുള്ള പ്രവർത്തനത്തിനു് നമ്മുടെ ഓഹരി നാം നിർവഹിക്കുമോ?

വ്യാഴം. എബ്രാ: !1, 32—38

തങ്ങളുടെ സേവനസരണികളിൽ കാര്യമായ എതിർപ്പുകൾ അഭിമുഖീകരിക്കേണ്ടിവരുന്നവർ മേലുദ്ധരിച്ചതരത്തിലുള്ള വേദഭാഗം എപ്പോഴും വായിക്കേണ്ടതാണു്. സമുദായഗാത്രത്തെ കുടിച്ചു പററുന്ന ഏതെങ്കിലും തിന്മകൾക്കെതിരായി മത്സരം നടത്തുന്നവൻ ചില കടന്നൽക്കൂട്ടുകളെ ഇളക്കേണ്ടതായി വരും. അങ്ങനെയുള്ള സന്ദർഭങ്ങളിൽ നിരാശാവശഗരാകുന്നവർ ചരിത്രത്തിലേക്കു് ഒന്നു തിരിഞ്ഞുനോക്കട്ടെ. ലോകവുമായി ഒരൊത്തുതീർപ്പിനു തയ്യാറാകാതെ തങ്ങളുടെ ലക്ഷ്യത്തിലേക്കു് പ്രയാണം ചെയ്തിട്ടുള്ള മനുഷ്യർ എങ്ങിനെ മുമ്പോട്ടുപോയി. മനുഷ്യരുടെ എതിർപ്പുമൂലം ഊതിക്കെടുത്താവുന്ന ചെറു മെഴുകുതിരിവിളക്കായിരുന്നില്ല അവരുടെ തീരുമാനമാകുന്ന ആ തീനാമ്പു്; നേരെമറിച്ചു,, എതിർപ്പുകൾ, അവയുടെ ജ്വാല വർദ്ധിപ്പിക്കുകയത്രേ ചെയ്തതു്. അങ്ങനെ ധൈര്യസമേതം നടത്തപ്പെട്ടിട്ടുള്ള സേവനാനുഭവത്തിനു് അവകാശികളായി തീർന്നിട്ടുള്ള നാം ആവശ്യമുണ്ടാകുമ്പോൾ നമ്മുടെ ഓഹരി സംഭാവന ചെയ്യുന്നതിനു് സന്നദ്ധരായിരിക്കുമോ? നീതിയ്ക്കോ സ്വാതന്ത്ര്യത്തിനോ വേണ്ടി നടത്തപ്പെട്ടിട്ടുള്ള ഒരു പോരാട്ടത്തെപ്പററിയുള്ള സ്മരണ കോരിത്തരിപ്പിക്കുന്ന ആനന്ദനിർവൃതിയാണു നമ്മിൽ അവശേഷിപ്പിക്കുന്നതു്.

വെള്ളി. തീത്തോസ് 1: 5, 10–13.

ക്രേത്തദ്വീപിൽ ഒരുവനെ ജോലിക്കു നിയമിക്കുന്നതിനു പററിയ കാരണം! അവിടെയുള്ള മനുഷ്യർ മൃഗതുല്യരും അലസരും വ്യാജഭാഷകരും ആകുന്നു. അതുകൊണ്ടു് അവർക്കുവേണ്ടി ജോലി ചെയ്യുക. അവർ ഭക്ഷണപ്രിയരും ദുഷ്ടന്മാരും പരാക്ഷേപകുതുകികളും ആയതുകൊണ്ടു് അവരുടെ ഇടയിൽ വസിക്കുക എന്നപ്രകാരമാണു് അപ്പോസ്തലൻ തീത്തോസിനു് എഴുതുന്നതു്. ആ ദ്വീപുവാസികളുടെ പ്രവർത്തന രീതികളിൽ തീത്തോസ് ക്ഷമ അററവനായിത്തീർന്നിരിക്കാം. അതേ പരീക്ഷ മററുള്ളവർക്കും ഉണ്ടാകാവുന്നതാണു്. സ്പർശനമേററാൽ കീറത്തക്കവിധത്തിൽ പഴകിയ തുണിപോലെയുള്ള സ്വഭാവക്കാരുണ്ടു്. തന്മൂലം അവരെ വെറുപ്പോടുകൂടിയേ വീക്ഷിക്കുവാൻ കഴിയുകയുള്ളു എന്നും

തോന്നാം. "നിങ്ങളുടെ അയൽവാസിയെ സ്നേഹിക്കുക, എന്നാൽ നിങ്ങളുടെ അയൽ തെരഞ്ഞെടുക്കുന്നതിൽ നിങ്ങൾ ശ്രദ്ധയുള്ളവനായിരിക്കണം" എന്നു ആരോ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ആ അഭിപ്രായം സ്വീകരിക്കുവാൻ ആരെങ്കിലും മുതിരുന്നു എങ്കിൽ അയാൾ പിന്നിലേക്കു് ഒന്നു തിരിഞ്ഞുനോക്കട്ടെ. നമ്മുടെ പൂർവികപിതാക്കന്മാരെ ക്രൈസ്തവരാക്കുന്നതിനുവേണ്ടി അദ്ധ്വാനിച്ചവർ അപ്പൊസ്തലന്റെ ഉപദേശത്തിനനുസരണമായ സ്വഭാവമുള്ളവർ അല്ലായിരുന്നു എങ്കിൽ ഇന്നു് നമ്മുടെ സംസ്കാരത്തിന്റെ നില എന്തായിരിക്കുമായിരുന്നു. സ്നേഹമില്ലാത്തിടത്തു് പ്രദർശിക്കപ്പെട്ട സ്നേഹമാണു് ആ പുരോഗമനത്തിനു കാരണം. അളവററ ഈ കടപ്പാടു് അല്പമെങ്കിലും തീർക്കുന്നതിനു് നിങ്ങളെ സമർപ്പിക്കത്തക്കവിധത്തിലുള്ള കൃതജ്ഞത നിങ്ങൾക്കുണ്ടോ?

ശനി. മീഖാ. 7. 2-7.

വി. വേദപുസ്തകം ശുഭപ്രതീക്ഷകന്റെ സ്വർഗ്ഗലോകമല്ല. അതിൽ പ്രത്യക്ഷപ്പെടുന്ന ചരിത്രപുരുഷന്മാർ അന്ധകാരാവൃതമായ ഭാവിയെ നേരിട്ടവരും, നിരാശാവഹമായ സാഹചര്യങ്ങളെ അഭിമുഖീകരിച്ചവരും മനുഷ്യപാപത്തിന്റെയും അതിന്റെ ഭവിഷ്യത്തിന്റെയും പ്രകൃതം മനസ്സിലാക്കിയവരുമത്രേ. നിരാശാവശഗരാകുവാനുള്ള പരീക്ഷ അല്പംപോലും നേരിടാതെ, ഈവക സാഹചര്യങ്ങളെ നേരിട്ടവർക്കു് മുമ്പോട്ടു പോകുവാൻ സാദ്ധ്യമല്ല. എങ്കിലും ഭൂതകാലത്തുണ്ടായിട്ടുള്ള സർവ്വവിജയവും ഇങ്ങനെയുള്ള സാഹചര്യങ്ങളിൽ നേടിയിട്ടുള്ളവയാണു്. ഒരവസരത്തിൽ ഹെൻറി വാർഡ് ബീച്ചർ ഇങ്ങനെ പറയുകയുണ്ടായി. ഇരുപതുകൊല്ലം മുമ്പു് "കർത്താവേ ഈ അടിമത്തം നശിച്ചുകാണുവാൻ സംഗതിയാകേണമേ" എന്നു പ്രാർത്ഥിക്കുവാൻ സ്വപ്നേപി ഞാൻ മുതിരുകയില്ലായിരുന്നു. എങ്കിലും എന്റെ കണ്ണുകൾ അതു കണ്ടു. വാണിജ്യവ്യവസായാദികൾ ക്രൈസ്തവ ട്ടിസ്ഥാനത്തിൽ കെട്ടിപ്പടുക്കുന്നതു് കാണുവാൻ എനിക്കു സാധിക്കുമെന്നു് ഞാൻ വിചാരിക്കുന്നില്ല. നിങ്ങളിൽ ചിലർ അതുകണ്ടേക്കാം. എന്നാൽ ഞാൻ മരിച്ചാലും എന്റെ വാക്കുകൾ നശിക്കുകയില്ലെന്നു് ഞാനറിയുന്നു. വിത്തുമുളച്ചുകഴിഞ്ഞു. മുളക്കാത്ത അവസ്ഥയിലതു് ആക്കുവാൻ ഇനി സാദ്ധ്യമല്ല." അങ്ങനെയുള്ള അജയ്യവിശ്വാസത്തിന്റെയും ത്യാഗത്തിന്റെയും മക്കളാണു് ക്രൈസ്തവർ. ലോകത്തിന്റെ രക്ഷക്കുവേണ്ടി നിങ്ങളുടെ കോട്ട കൊടുക്കുവാൻ സാദ്ധ്യമല്ലേ.

ചരിത്രപംക്തി

# മലങ്കരസഭയിലെ അർക്കദിയാക്കോന്മാരും മാർ തോമ്മാ മെത്രാന്മാരും

(പി. എം. പത്രോസ്)

(തുടർച്ച)

തരകൻ ചതുരുപായങ്ങളിൽ മൂന്നും സ്വാഭിലാഷ പൂർത്തിക്കായി മെത്രാപ്പോലീത്തായുടെനേരെ പ്രയോഗിച്ചെങ്കിലും അവകൊണ്ടു യാതൊരു ഫലപ്രാപ്തിയും ഇല്ലെന്നു കണ്ടതിനാൽ ഒടുവിൽ ദണ്ഡനീതിയെത്തന്നെ അവലംബിച്ചു. തന്റെ ഏതൽപര്യന്തമുള്ള സർവപരിശ്രമങ്ങളും വിഫലമായതിനാലുണ്ടായ താപകോപാദികൾ മൂർത്തീകരിച്ചു വെളിയിൽ ചാടിയതാണു ദണ്ഡനീതി പ്രസ്ഥാനം. അതിലേക്കു ആയുധപാണികളായ ഏതാനും പട്ടാളത്തോടുകൂടി ചെന്നു അനാവശ്യകാരണങ്ങൾ പറഞ്ഞു മെത്രാപ്പോലീത്തായെ ബലാൽ പിടിച്ചു. അതു കൂടാതെ ഏതാനും പ്രമുഖരായ പട്ടക്കാരേയും സമുദായാഭിമാനികളായ ഏതാനും പ്രമുഖ വ്യക്തികളേയും മെത്രാപ്പോലീത്തായോടൊന്നിച്ചു് ബന്ധനസ്ഥരാക്കി. ഇവരെ എല്ലാവരേയും കൂട്ടി ആലപ്പുഴക്കു കൊണ്ടുപോയി. അവിടെ വച്ചു കുറേ ദിവസം തുടർച്ചയായി അന്നപാനാദികൾ പോലും കൊടുക്കാതെ പട്ടിണിക്കിട്ടു വിഷമിപ്പിച്ചു. മെത്രാപ്പോലീത്തായേയും പട്ടക്കാരേയും പത്തീറാവെച്ചു കുർബാന ചൊല്ലിക്കുന്നതിൽ നിർബന്ധിച്ചു തുടങ്ങി. സുറിയാനി ക്രിസ്ത്യാനികൾ ആദിമകാലം മുതൽ ആചരിച്ചുവന്ന ബുധനാഴ്ച നോമ്പും വെള്ളിയാഴ്ചനോമ്പും വെറും അനാചാരങ്ങളാണെന്നും അതിനാൽ പ്രസ്താവദിവസങ്ങളിൽ മാംസം ഉപയോഗിക്കണമെന്നും ബന്ധനസ്ഥരോടു ഉപദേശം, ഉപദേശം ഒടുവിൽ നിർബന്ധമായി. അതിലേക്കായി തരകന്റെ ചുമതലയിൽ ബുധനാഴ്ച ദിവസം അവിടെ വെച്ചു കെങ്കേമമായ ഒരു സദ്യ നടത്തി. സദ്യക്കുള്ള വട്ടം കൂട്ടു അതിവിപുലമായ തോതിൽ ആയിരുന്നു. മൂന്നുനാലുതരം മാംസക്കറികൾ ഉണ്ടായിരുന്നു. യാക്കോബായക്കാരായ മററുപല പ്രമുഖ വ്യക്തികളേയും സദ്യക്കു ക്ഷണിച്ചിരുന്നു. അവരെ എല്ലാവരേയും ഒരുമിച്ചു ഇരുത്തി സദ്യനടത്തി. മാംസവും നിർബന്ധിച്ചു തീററി. പോലീസും പട്ടാളവും കൂടി സദ്യക്കു അകമ്പടി സേവിച്ചിരുന്നുവത്രേ. ക്ഷണിക്കപ്പെട്ടവർ ഭയന്നുവിറച്ചു മേലാൽ ഉണ്ടായേക്കാവുന്ന ഭവിഷ്യത്തുകളെ ഓർത്തും കണ്ണീരോടുകൂടി തങ്ങൾ ഇപ്രകാരം സഭയുടെ ആചാരങ്ങൾ ലംഘിക്കേണ്ടി വന്നല്ലോ എന്നു വിചാരിച്ചും സദ്യയിൽ ചേർന്നു. തരകന്റെ ഈ വക ഉപദ്രവങ്ങൾ കാരണം സഭാംഗങ്ങൾ സകലരും വിഷമിക്കുന്നല്ലോ എന്നോർത്തു അയാളുമായി സന്ധിക്കുന്നതിനു മെത്രാപ്പോലീത്താതിരുമേനിക്കു് ഒരു അഭിനിവേശം ജനിച്ചെങ്കിലും സമുദായഭക്തരായിരുന്ന ചിലരുടെ വിപരീതാഭിപ്രായത്തിനു കീഴ്പ്പെട്ടു സകല ഉപദ്രവങ്ങളും ക്ഷമാപൂർവം സഹിച്ചു. എങ്കിലും ക്രമപ്രവൃദ്ധമായിക്കൊണ്ടിരുന്ന തരകന്റെ ഉഗ്രകോപവും ശാസനകളും രാജാവിന്റെ പിൻബലവുമറിഞ്ഞിരുന്ന തിരുമേനി തരകന്റെ അഭീഷ്ടത്തിനു വഴിപ്പെടുന്നു എന്ന വ്യാജേന തത്തമ്പിള്ളിപള്ളിയുടെ മദ്ബഹായിൽ പ്രവേശിച്ചു പരമസങ്കടത്തോടെ 'ഞാൻ പത്തീറാകൊണ്ടു വി. കുർബാന അർപ്പിക്കട്ടോ എന്നു സ്വജനങ്ങളോടു അനുവാദം ആരാഞ്ഞു; അന്നു് അവിടെ സന്നിഹിതരായിരുന്ന എടവഴിക്കൽ കുഞ്ചെറിയാൻ കിഴക്കേടത്തു കൊച്ചുപോത്തൻ വെട്ടിക്കുന്നേലച്ചൻ വേങ്കടത്തു അലക്സന്ത്രയോസച്ചൻ തുടങ്ങിയവരും അവരോടു യോജിച്ചുനിന്നിരുന്ന ഏതാനും പട്ടക്കാരും സമുദായപ്രമാണികളും വൃദ്ധന്മാരും സാധാരണക്കാരും ഉൾപ്പെട്ട ഒരു ജനസംഘം ഏകയോഗമായി നിന്നുകൊണ്ടു് അങ്ങു തന്നെ കഴിച്ചുകൊണ്ടാട്ടെ ഞങ്ങൾ ഇതാ പോകുന്നു എന്നു ഏക സ്വരത്തിൽ അട്ടഹസിച്ചു പറഞ്ഞു പള്ളിയിൽനിന്നു പുറത്തിറങ്ങി. അവരിൽ ചിലർ ഉടനെ വള്ളം കയറി നിരണത്തെത്തി വേറൊരാളെ മെത്രാനായി നിയമിക്കണമെന്നു ഒരു മഹായോഗത്തിൽവെച്ചു തീരുമാനിക്കയും ചെയ്തു. തത്തംപള്ളി പള്ളിയിൽ നിന്നു പിരിയുന്നതിനു് അല്പം

മുമ്പായി 'നിങ്ങൾ പഴയ ക്രമം പോലെ പത്തീറാ വെച്ചു കർബ്ബാന ചൊല്ലണമെന്ന തരകൻ വീണ്ടും നിർബന്ധിക്കയും അതിനു മറുപടിയായി പത്തീറായുടെ അച്ചുങ്ങങ്ങൾക്ക് ഇല്ലാത്തതുകൊണ്ട് അതു ഞങ്ങൾക്കു എത്തിച്ചുതരണമെന്ന തരകനോടു ഹാസ്യരസത്തിൽ വേങ്കടത്തച്ചനും വെട്ടിക്കന്നേലച്ചനും സധൈര്യം മറുപടി പറഞ്ഞതായും മററും കൂടി ചരിത്രം സാക്ഷിക്കുന്നുണ്ട്.

തരകപ്രഭൃതികളുടെ നിർബന്ധപ്രകാരം എട്ടാം അർബൻപാപ്പാ പൌരസ്ത്യക്കായി നിശ്ചയിച്ചിരുന്ന വിശ്വാസസത്യങ്ങളേയും പാപ്പായുടെ സർവാധികാരത്തേയും ഉദയമ്പേരൂർ സൂനഹദോസ് നിശ്ചയമനുസരിച്ചുള്ള കർബാന നോമ്പു നമസ്കാരം മുതലായ കർമ്മാചാരങ്ങളേയും മെത്രാപ്പോലീത്താ കുറച്ചുസമയത്തേക്ക് അനുസരിക്കേണ്ടതായി വന്നു. ഇതുപ്രകാരം എ. ഡി. 1799 ഇടവം 30–ാംനു- തത്തമ്പിള്ളി റോമൻ കത്തോലിക്കാപ്പള്ളിയിൽ കർബാനയും അനുഷ്ഠിച്ചു. എന്നാൽ തുടർന്ന അടുത്തദിവസങ്ങളിൽ തരകനു നേരിട്ട അവിചാരിതമായ അത്യാപത്തുകൾ മൂലം മെത്രാപ്പോലീത്താ ആലപ്പുഴ തത്തമ്പള്ളിപള്ളിയിലെ തടങ്ങലിൽ നിന്ന രക്ഷപ്പെട്ടു ഒളിച്ചോടിനിരണത്തുപള്ളിയിൽ വന്നെത്തി. മെത്രാപ്പോലീത്താ നിരണത്തെത്തിയ വിവരമറിഞ്ഞു അവിടുത്തുകാരും അയൽ ഇടവകക്കാരുമായ അനേകർ വന്നുകൂടി. ആലപ്പുഴവെച്ചുണ്ടായ സംഭവങ്ങളെല്ലാം അദ്ദേഹം ജനക്കൂട്ടത്തോടു വിവരിച്ചുപറഞ്ഞു. ഇത്രയുമൊക്കെ ചെയ്തിട്ടും തിരുമേനിറോമൻകത്തോലിക്കാ സഭയുടെതണലിൽ ആശ്രയിക്കാതെ സ്വന്തസമുദായത്തിലേക്കു തന്നെ മടങ്ങിഎത്തിയതിൽ പൊതുജനങ്ങൾക്കുള്ള അത്യാഹ്ളാദത്തെ അവർ പരസ്യമായി പ്രദർശിപ്പിക്കാതിരുന്നില്ല. എങ്കിലും അന്നവിടെ ഒരു മഹായോഗം കൂടി മെത്രാപ്പോലീത്താ തിരുമേനിയുടെ തിരിച്ചുവരവിൽ തങ്ങൾക്കുള്ള ഹൃദയപൂർവമായ സന്തോഷം പ്രസ്താവിക്കയും പൊതുവെ ചെയ്തുപോയ തെററിനു പരിഹാരമായി യോഗം ഐകകണ്ഠ്യേന ഒരുവിധി നിശ്ചയിക്കയും ചെയ്തു. ചെയ്തുപോയ തെററിനെപ്പററി പള്ളിയിൽ പരസ്യമായി ക്ഷമായാചനം ചെയ്യണമെന്നും അതിനും പുറമെ യാക്കോബായ സുറിയാനി സമുദായം വകയായ സകലപള്ളികളിലും ഇരുപത്തു മൂന്നുമ്മേൽ കർബാന വീതം മെത്രാപ്പോലീത്താ ചൊല്ലിക്കണമെന്നും ആണ യോഗത്തീർപ്പുണ്ടായതു്. താൻ ചെയ്തുപോയ അപരാധത്തെപ്പററി അനേകം വൈദികരും ജനങ്ങളും നിറഞ്ഞ ആ മഹാസദസ്സിൽ വെച്ചുതന്നെ ആ പുരുഷകേസരി ആദ്യമായി ക്ഷമായാചനം ചെയ്തു. അനന്തരം യോഗനിശ്ചയപ്രകാരം അന്നു മലങ്കരയിൽ ഉണ്ടായിരുന്ന യാക്കോബായ സുറിയാനി സമുദായം വകയായ എഴുപത്തിരണ്ടര (72 1/2) പള്ളികളിലും തൻ്റെ ചെലവിൽ 20 മൂന്നിന്മേൽ കർബാനവീതം ചൊല്ലിക്കുകയും ഇങ്ങനെ ആ മഹാവിപത്തിൽനിന്നു രക്ഷപ്പെടുകയും ചെയ്തു. ഇതൊരു സൂനഹദോസ്തന്നെ ആയിരുന്നെന്നാണ പ്രസ്താവമുള്ളതു്. ഈ വിധത്തിൽ ഗംഭീരാശയനായ ആ തിരുമേനിപൊതുജനഹിതത്തിനു വിധേയനാകയും ചെയ്തു.

നിരണം യോഗത്തിൻെറ സമാപനാനന്തരം തരകനെ ഓരോ അത്യാപത്തുകൾ അഭിമുഖീകരിച്ചുതുടങ്ങി.അതു് അദ്ദേഹത്തിൻെറ പരിച്ഛേദമായ അധഃപതനത്തിനുംകാരണമായി. തരകനു തിരുവിതാംകൂറിലെ ഉപ്പു കുത്തക ഉണ്ടായിരുന്നതായി പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആയിടെ ഉപ്പു നുണ്ടായ ക്ഷാമം മൂലം ഉപ്പു വില രാജ്യമാസകലം ക്രമാതീതമായി വർദ്ധിച്ചു. ഏതു വില കൊടുത്താലും ആക്കും ആവശ്യത്തിനു ഉപ്പു കിട്ടാതായി. അതിനാൽ കുത്തകക്കാരനെ കണ്ടു് ആവലാതി പറയാനായി തിരുവിതാംകൂറിൽപ്പെട്ട നാഞ്ചനാട്ടുനിന്നു പലർ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. ഇവരുടെ ഈ തീർപ്പു റപ്പാടിൽ സ്വതേ ധൈര്യവാനായിരുന്ന തരകനും ഭയന്നുപോയി.അവർക്കു പിടിലകൊടുക്കാതിരിപ്പാൻ തരകനും അനുയായിവർഗ്ഗവും അശ്രാന്തപരിശ്രമം ചെയ്തു. തരകൻ ഭയന്നു മഹാരാജാവിൻെറ അടുക്കൽ അഭയം പ്രാപിപ്പാനായിതിരുവനന്തപുരത്തേക്കു തിരിച്ചു. യാത്രാമദ്ധ്യേ അഞ്ചുതെങ്ങിൽ എത്തി. നാഞ്ചനാട്ടുപിള്ളമാരുടെ വരവിനെപ്പററി കേട്ടു ഭയപരവശനായിത്തീർന്ന തരകൻ അവിടെയുള്ള ഒരു പള്ളിയിൽ കയറി അഭയം പ്രാപിച്ചു. പിള്ളമാരും പിന്നാലെ എത്തി. തരകനെ അന്വേഷണം തുടങ്ങി. പള്ളിക്കകത്തു കയറി ഒളിച്ചിരിക്കയാണെന്നറിഞ്ഞു് അവർ പള്ളിക്കു വളഞ്ഞു. പള്ളിക്കു ചുററും കാവലും വെച്ചു. പിള്ളമാർ അവിടെ എത്തുന്നതിനു അല്പം മുമ്പായി അഞ്ചുതെങ്ങുകാരായ ചിലർ തരകനെ ഒരു വലിയ കടൽവഞ്ചിയിൽ കയററി ശംഖുമുഖത്തേക്കയച്ചു. ഈ വിവരം മനസ്സിലാക്കിയ പിള്ളമാരിൽ ഒരു കൂട്ടം കരവഴിക്കും തിരിച്ചു. തിരുവനന്തപുരം പടിഞ്ഞാറേകോട്ടവാതിലിനു പുറത്തുവച്ചു് അവർക്ക് തരകനെ പിടികിട്ടി. അവർക്കു കഴിയുന്നവിധത്തിൽ എല്ലാമുള്ള ദേഹോപദ്രവങ്ങൾ തരകനെ ഏല്പിച്ചു. തരകൻെറ ഒരു ചെവിയും അവർ മുറിച്ചെടുത്തു. രണ്ടു ചെവിയും മുറിച്ചുകളഞ്ഞെന്നും പ്രസ്താവമുണ്ടു്.കട്ടുന്തകരപ്പറിച്ചെടുത്തുഉപ്പുകൂടാതെ വേ.വി ച്ചതും തീററി.

(തുടരും)

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY




Printed and Published by N.M. Abraham B.A. at the Malayala Manorama Press, Kottayam